

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 21 THE ONLINE OFFICIAL NEWS BULLETIN 2023 May 27

## SEASON OF PENTECOST പെന്തിക്കോസ്തികാലം ܥܕܢܐ ܕܦܢܛܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
|  2023 മെയ് ഈയ്യോർ | | | |  2023 ജൂൺ ഹ്സീറോൻ  | | |
| 28 Pentiqosti (Feast of the Pentecost. 50th Day after Easter) ♪7 | 29 ♪3 | 30 ♪7 | 31 ♪3 | 1 ♪7 | 2 Rubto Ddahbo Golden Friday (Friday after Pentecost) ♪3 | 3 ♪7 |




## സമൂഹത്തിനുവേണ്ടി കഷ്ടം അനുഭവിക്കുന്ന ശുശ്രൂഷയാണ് വൈദികരിൽനിന്ന് ഉണ്ടാകേണ്ടത്: പ. കാതോലിക്കാ ബാവാ

പരുമല: സമൂഹത്തിനുവേണ്ടി കഷ്ടം അനുഭവിക്കുന്ന സമർപ്പണത്തിന്റെ ശുശ്രൂഷയാണ് വൈദികരിൽനിന്ന് ഉണ്ടാകേണ്ടത് എന്ന് പ. കാതോലിക്കാ ബാവാ പറഞ്ഞു. മൂന്ന് ദിനങ്ങളിലായി നടന്നുവന്ന ആഗോള വൈദിക സമ്മേളനത്തിന്റെ സമാപന സമ്മേളനം പരുമലയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു പരി. ബാവാ. സ്നേഹത്തിനുവേണ്ടിയുള്ള പോരാട്ടത്തിൽ വൈദികർ മുൻനിരയിലുണ്ടാകണം.

പരിമിതികളെക്കുറിച്ച് പരാതിയില്ലാതെ അവർ പ്രവർത്തിക്കണം. രാജ്യത്തെ ജാതിമത ചിന്തകൾക്കതീതമായി ഒരു കുടുംബമായി കണ്ടുകൊണ്ടായിരിക്കണം വൈദികർ പ്രവർത്തിക്കേണ്ടത്. മനുഷ്യരായിട്ടുള്ളവരെയെല്ലാം നാം സ്വന്തം സഹോദരങ്ങളായി കാണേണ്ടതാണ് എന്നും പ. ബാവാ പറഞ്ഞു.

ഡോ. ബിജു ജേക്കബ് മുഖ്യപ്രഭാഷണം നിർവഹിച്ചു. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് അധ്യക്ഷത വഹിച്ചു. മലങ്കര സഭാ ഗുരുരത്നം ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഫാ. ഡോ. നൈനാൻ വി. ജോർജ്ജ്, ഫാ. മാത്യു വറുഗീസ്, അഡ്വ. ബിജു ഉമ്മൻ, ഫാ. സ്പെൻസർ കോശി, ഫാ. ചെറിയാൻ ടി. സാമുവൽ എന്നിവർ പ്രസംഗിച്ചു. വിരമിച്ച വൈദികരെയും, മികച്ച നേട്ടങ്ങൾ കൈവരിച്ച വൈദികരെയും ചടങ്ങിൽ ആദരിച്ചു. ഫാ. ഡോ. ജോസി ജേക്കബ് ക്ലാസ്സ് നയിച്ചു.



**പരിശുദ്ധ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 9-ാമത് ശ്രാദ്ധ പെരുന്നാൾ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ നടന്നു. പ. മാത്യൂസ് തൃതീയൻ ബാവാ മുഖ്യ കാർമ്മികത്വം വഹിച്ചു.**




## പിതൃസ്മൃതി ലോഗോ പ്രകാശനം

പരുമല: അൽവാരീസ് മാർ യൂലിയോസിന്റെ ചരമ ശതാബ്ദിയുടെയും ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസിന്റെ ചരമ രജത ജൂബിലിയുടെയും ആഘോഷങ്ങളുടെ 'പിതൃ സ്മൃതി ലോഗോ' പരുമലയിൽ പ. മാത്യൂസ് തൃതീയൻ ബാവാ നിർവഹിച്ചു.

യൂഹാനോൻ മാർ പോളിക്കാർപ്പൊസ്, യൂഹാനോൻ മാർ നിക്കോദിമോസ്, മാത്യൂസ് മാർ തീമോത്തിയോസ്, എബ്രഹാം മാർ സെറാഫിം, അലക്സിയോസ് മാർ യൗസേബിയോസ്, സഖറിയ മാർ അപ്രേം, സഖറിയ മാർ സേവേറിയോസ്, പരുമല സെമിനാരി മാനേജർ പോൾ റമ്പാൻ, കൊറെപ്പിസ്കോപ്പന്മാർ, ആഗോള വൈദികസമ്മേളനത്തിൽ പങ്കെടുത്ത മലങ്കരസഭയിലെ അഞ്ഞൂറോളം വൈദികരും പങ്കെടുത്തു.

ബോംബെ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കെ. ചാക്കോ, ഫാ. ബിജു പി. തോമസ് (പ്രോഗ്രാം കമ്മിറ്റി ചെയർമാൻ), മോനി കല്ലംപറമ്പിൽ, റജിസ്ട്രേഷൻ കമ്മിറ്റി കൺവീനർ ഫിലോപ്പോസ് തുടങ്ങിയവർ സന്നിഹിതരായിരുന്നു.



**Dr Yuhanon Diascoros addressing the NSW Ecumenical Council meeting on 21-05-23. HG was accompanied by Fr. Thomas Varghese Cor Episcopa (Vicar, St. Thomas Orthodox Cathedral, Sydney).**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പുസ്തകം



# വിശുദ്ധ രഹസ്യങ്ങൾ

## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

### അദ്ധ്യായം മൂന്ന്

[1] കൂറോബോയുടെ പ്രാർത്ഥനകളുടെ ക്രമീകരണത്തേക്കുറിച്ചുള്ളതും അവയുടെ ഉള്ളടക്കവും അവയിൽ ഒരോ പ്രാർത്ഥനകളും എന്താണ് സൂചിപ്പിക്കുന്നതെന്നും അതിലെ രഹസ്യപ്രാർത്ഥനകളേക്കുറിച്ചും കൂറോബോയിലുള്ള സ്ലീബാകളേക്കുറിച്ചും ശെമ്മാശ്ശൻ പ്രഖ്യാപിക്കുന്ന കാനോനാകളേക്കുറിച്ചും കാസോലിക്കി അതായത് പ്രഖ്യപനത്തേക്കുറിച്ചും അവശ്യം വേണ്ട അപേക്ഷകളേക്കുറിച്ചും ഉള്ള വ്യാഖ്യാനം. ഇവയേക്കുറിച്ച് മനസ്സിലാക്കേണ്ടതുണ്ട് അപ്രകാരം അവ മനസ്സിലാക്കുന്നത് മൂലം നാമെല്ലാം ശക്തരാകുകയും സൂചനകളായ രഹസ്യങ്ങളേക്കുറിച്ച് മനസ്സിലാക്കാതിരിക്കുകയും തള്ളപ്പെടുകയും ചെയ്ത ഇസ്രായേൽക്കാരേപ്പോലെ ആകാതിരിക്കുവാനും ഇടവരട്ടെ.

[2] യൂക്കറിസ്റ്റിലേക്ക് പ്രവേശിക്കുന്നതിനുള്ള ആരംഭം. ഒന്നാമതായി അനുതാപത്തിന്റെ സെദറാ ഉണ്ടായിരിക്കണം പിന്നീട് ആരംഭ മാനീസാ അതായത് വിശുദ്ധ ദേവാലയത്തിലേക്ക് (പ്രവേശിക്കുന്നത്) അതിനുശേഷം പ്രവേശനത്തിന്റെ രണ്ടാമത്തെ സെദറായും അതിനുശേഷം വിശ്വാസവചനവും (വിശ്വാസപ്രമാണം) ഉണ്ടായിരിക്കണം.

ഒന്നാമത്തെ സെദറാ സൂചിപ്പിക്കുന്നത് കുറവുകളും രാത്രികാലങ്ങളിലെ മായാമോഹങ്ങളും കൊണ്ടുള്ള കളങ്കങ്ങൾക്കു വേണ്ടിയുള്ളതാണ്. പ്രവേശനത്തിന്റെ രണ്ടാമത്തെ സെദറാ സങ്കേതപട്ടണത്തെ അഭയം പ്രാപിക്കുന്നതിനേയാണ് സൂചിപ്പിക്കുന്നത്.

വീണ്ടും, ഒന്നാമത്തെ സെദറാ യോർദ്ദാന്റെ തെക്കുഭാഗത്തുള്ള റൂബേലിന്റെയും ഗാദിന്റെയും മനെശ്ശെയുടെ പാതി ഗോത്രത്തിന്റെയും മക്കൾക്കും ഉള്ള സങ്കേതപട്ടണങ്ങളെ അഭയം പ്രാപിക്കുന്നതിനെ സൂചിപ്പിക്കുന്നു. രണ്ടാമത്തെ സെദറാ (പുറം 48) പാലസതീൻ നാട്ടിന്റെ ഈ കരയിലുള്ള സങ്കേതപട്ടണത്തെ അഭയം പ്രാപിക്കുന്നവരെ സൂചിപ്പിക്കുന്നു.

വീണ്ടും ഒന്നാമത്തെ സെദറാ തങ്ങളുടെ അദ്ധ്വാനം കൂടാതെ അവരുടെ പാപങ്ങളിൽനിന്നും കറകളിൽനിന്നും മാമോദീസായാൽ വിശുദ്ധരായവരാണ്. രണ്ടാമത്തെ സെദറാ മാമോദീസാ മുങ്ങിയതിനു ശേഷം പാപം ചെയ്തവരും തങ്ങളുടെ പ്രയത്നവും വിയർപ്പും മൂലം തെറ്റുകളെ മോചിച്ചു കിട്ടിയവരുമാണ്.

സെദറായ്ക്ക് ശേഷം ഒരു മാനീതോ ഉണ്ടായിരിക്കട്ടെ. ഇത് സൂചിപ്പിക്കുന്നത് വിശുദ്ധ മാമോദീസാ മൂലം ശുദ്ധീകൃതരായിത്തീർന്ന മനുഷ്യകുലത്തെക്കൊണ്ടുള്ള സംതൃപ്തിയാൽ സൗരഭ്യത്തെ നന്നായി ആസ്വദിച്ചുകൊണ്ടുള്ള വിശുദ്ധ മാലാഖമാരുടെ വിശ്രമത്തെയാണ് സൂചിപ്പിക്കുന്നത്.

രണ്ടാമത്തെ സെദറായ്ക്ക് ശേഷം വിശ്വാസപ്രമാണം ഉണ്ടായിരിക്കണം. അത് സുവിശേഷത്തിന്റെ നിയമത്തെ സൂചിപ്പിക്കുന്നു മാമോദീസാ മുങ്ങുവാൻ താൽപ്പര്യമുള്ള എല്ലാവരും പിതാവിലും പുത്രനിലും പരിശുദ്ധാത്മാവിലും വിശ്വസിക്കണം എന്ന് നിഷ്കർഷിക്കുന്നു. അതുകൂടാതെ അവരെ യാതൊരു




തരത്തിലും സ്വീകരിച്ചുകൂടാ.

[3] വിശ്വാസപ്രമാണം ഇവിടെ ഇപ്രകാരം സഭയിൽ ചൊല്ലുവാൻ കാരണം. മുമ്പ് ഇപ്രകാരം ചൊല്ലിയിരുന്നില്ല എന്നാൽ വിശ്വാസികൾ ഇപ്രകാരം പ്രഖ്യാപിച്ചിരുന്നു *ജനകനും കാരണവുമായ പിതാവിലും ജനിച്ചവനും ഉളവായവനുമായ പുത്രനിലും പിതാവിൽനിന്ന് പുറപ്പെടുന്നവനും അവനിൽനിന്ന് ഉളവായവനുമായവനെ ഞങ്ങൾ ഏറ്റുപറയുന്നു*. ഇപ്രകാരം മൂന്നുപ്രാവശ്യം വിശ്വാസികൾ സഭയിൽ പ്രഖ്യാപിച്ചിരുന്നു. അലക്സാണ്ഡ്രിയായിലെ പുരോഹിതന്മാരുടെ തലവനായ അവിവേകിയായ അറിയൂസ്, അവൻ ദൈവഭയമുള്ളവനേപ്പോലെ കാണപ്പെടുകയും ഫീലഫിനോ അഥവാ ദയറാ ജീവിതം നയിക്കുന്നവനായി അറിയപ്പെടുകയും എന്നാൽ അതിനോട് ചേരാതെ അകന്ന് ജീവിക്കുകയും ചെയ്തവനായിരുന്നു. ഇപ്രകാരം ഹീനനായ ആ മനുഷ്യൻ *പുത്രൻ പിതാവിൽനിന്നുള്ള സൃഷ്ടിയാണെന്നു* ചിന്തിക്കുകയും പറയുകയും ചെയ്തു. ഇപ്രകാരം ദൈവദൂഷണം ഏറ്റുപറഞ്ഞപ്പോൾ സഭയിൽ കലഹം ഉണ്ടായി.

കുസ്തന്തീനോസ് രാജാവ് വിജശ്രീലാളിതനായി വാഴുമ്പോൾ കൽപ്പന മൂലം പെട്ടെന്ന് അടിയന്തരമായി 318 എപ്പിസ്കോപ്പാമാരുടെ സുന്നഹദോസ് കുസ്തന്തീനോസ്പോലീസിൽ നിന്ന് 12 മൈൽ അകലെയുള്ള നിഖ്യാ പട്ടണത്തിൽ വിളിച്ചുകൂട്ടി. പുകൾപെറ്റവനായ രാജാവ് നിഖ്യായിൽ സുന്നഹദോസ് വിളിച്ചതിന് കാരണം അറിയോസിന്റെ നോവിൽ (വേദവിപരീതത്തിൽ) മിക്ക നേതാക്കന്മാരും ജനവും, പ്രത്യേകിച്ച് കുസ്തന്തീനോസ്പോലീസിലെ ജനങ്ങൾ വേദനപ്പെട്ടിരുന്നു. താൻ എഴുതിയ രണ്ട് എഴുത്തുകൾ ഉപയോഗിച്ച് ദുഷ്ടനായ മനുഷ്യൻ തന്റെ ദുഷടതയാൽ സുന്നഹദോസിനെതിരെ വക്രതയോടെ അടരാടിയപ്പോൾ അതിലൊന്ന് തന്റെ കയ്യിലും മറ്റൊന്ന് തന്റെ മാർവ്വിലും വച്ചു. തന്റെ കയ്യിലുള്ള എഴുത്തിൽ *അറിയോസാകുന്ന ഞാൻ സാരാംശത്തിൽ (ബൂ*

*സിയാ) തന്റെ പിതാവിനോട് സമനായ (ശ്‌വോ) പുത്രനിലും സ്വഭാവത്തിലും (ദീലീത്തോ) ആളത്വത്തിലും (ക്നൂമോ) ഒഴികെ മറ്റെല്ലാത്തിലും പുത്രൻ പിതാവിനോട് സമനുമാകുന്നു എന്ന് ഏറ്റുപറയുന്നു* എന്നും. തന്റെ മാർവ്വിൽ സൂക്ഷിച്ച് വച്ചിരുന്നതിൽ എഴുതിയിരുന്നത് *അറിയോസാകുന്ന ഞാൻ പിതാവിൽ നിന്നുള്ള സൃഷ്ടിയും (ബ്രീതോ) അവന്റെ സ്വഭാവത്തിൽ (ക്യോനോ) നിന്ന് വ്യത്യസ്തനുമാകുന്ന പുത്രനിൽ വിശ്വസിക്കുന്നു.* നീചനായവൻ എപ്പിസ്ക്കോപ്പാമാരുടെ മുമ്പാകെ തന്റെ കയ്യിൽ സത്യവിശ്വാസം ഉള്ള എഴുത്തുമായി എഴുന്നേറ്റ് നിന്നപ്പോൾ എപ്പിസ്ക്കോപ്പാമാരെ അത് കാണിച്ചു എന്നാൽ നീചനായവൻ തന്റെ മാറത്ത് ചേർത്ത് വച്ചിരിക്കുന്ന എഴുത്തിൽ അടിച്ചുകൊണ്ട് ഉച്ചസ്വരത്തിൽ ഉറക്കെ പറഞ്ഞു *ഈ എഴുത്തിൽ എഴുതിയിട്ടുള്ളതിൽ ഞാൻ വിശ്വസിക്കുന്നു.* എന്നാൽ എപ്പിസ്ക്കോപ്പാമാർ അവന്റെ കൗശലത്തെ തിരിച്ചറിഞ്ഞില്ല.

കുസ്തന്തീനോസ്പോലീസിലെ എപ്പിസ്ക്കോപ്പായായ അലകസന്ത്രയോസ് വഞ്ചകനായവന്റെ വിശ്വാസപ്രസ്ഥാവനയെ വിശ്വസിച്ചില്ല. ഉടനടി അദ്ദേഹം വിശുദ്ധ മദ്ബഹായിലേക്ക് ഓടി ചാക്ക് ശീല തന്റെ ശരീരത്തിൽ ധരിച്ചുകൊണ്ടും തലയിൽ ചാരം വിതറിയും തിരുവത്താഴമേശയുടെ മുമ്പാകെ വീണ് മശിഹായോട് നിലവിളിച്ചുകൊണ്ട് അപേക്ഷിച്ച് പറഞ്ഞു അറിയോസ് ശരിയായിട്ടാണോ വിശ്വസിക്കുന്നതെന്ന് ഞാൻ അറിയുന്നതുവരെ ഞാൻ ഈ സ്ഥലത്തുനിന്ന് പോകയില്ല ഈ ചാക്കും ചാരവും എന്നിൽ നിന്ന് നീക്കുകയുമില്ല നിന്റെ വിശുദ്ധ രഹസ്യങ്ങളെ അണയ്ക്കുകയുമില്ല. വിശുദ്ധൻ വിലപിച്ച് നിലവിളിക്കുകയും വേദനിക്കുകയും ചെയ്യുമ്പോൾ അറിയോസ് എപ്പിസ്ക്കോപ്പാമാരുടെ അടുക്കലേക്ക് ചെന്ന് എപ്പിസ്ക്കോപ്പാമാരെ പ്രശംസിച്ചു. പിന്നീട് നീചനെയും അസത്യവാദിയേയും അനാദരിക്കുന്ന ദൈവത്തിന്റെ പ്രവൃത്തിപോലെ അവൻ ശൗചാലയത്തിലേക്ക് അതായത് ശരീരത്തിന്റെ ആവശ്യം നിവൃത്തിക്കുന്ന ഇടത്തേക്ക് പോകുകയും അകം മുഴുവൻ ശൂന്യമാകുകയും ചെയ്തു. ഇത് സംഭവിച്ചപ്പോൾ അവനിൽ നിന്ന് (ദൈവത്തിൽ നിന്ന്) ശരിയായ ന്യായവിധി അവന് കിട്ടി എന്ന വാർത്ത എപ്പിസ്ക്കോപ്പാമാർ ഗ്രഹിച്ചു. അതുപോലെ പിതാവിന്റെ പുത്രനല്ല എന്ന് പുത്രനെ നിരാകരിക്കുന്ന കത്ത് അവനിൽ നിന്ന് കണ്ടെടുക്കപ്പെടുകയും ചെയ്തു. അപ്പോൾ കുസ്തന്തീനോസ്പ്പോലീസിലെ എപ്പിസ്ക്കോപ്പായായ അലക്സന്ത്രയോസിനെ അവർ വിളിച്ച് അവനോട് പറഞ്ഞു. എഴുന്നേൽക്കൂ, ദൈവം നിന്റെ പ്രാർത്ഥന കേട്ടു, എന്തിനാണ് നീ വിലപിക്കുന്നത്? നിന്റെ ശത്രുവായ അറിയോസിന് ഏറ്റം ദയനീയമായത് വന്നുകഴിഞ്ഞു. ഇത് കേട്ടപ്പോൾ അതീവ സന്തോഷത്തോടെ അദ്ദേഹം എഴുന്നേറ്റു.

അങ്ങനെ പരിശുദ്ധവും നേരായതുമായ വിശ്വാസപ്രമാണം ഉണ്ടാക്കുവാൻ എല്ലാ എപ്പിസ്ക്കോപ്പാമാരും സമ്മതിച്ചു. അവർ ഈ വിശ്വാസപ്രമാണം സ്ഥിരീകരിച്ചുകൊണ്ട് താഴെ കാണും പോലെ വ്യക്തമായി മനസ്സിലാക്കത്തക്കവണ്ണം ഏകപരിശുദ്ധ റൂഹായിലും എന്ന് പറയുന്നതുവരെ എഴുതി. കാരണം പരിശുദ്ധ റൂഹാ ദൈവമല്ല എന്ന് (പറഞ്ഞതുകൊണ്ട്) അവരിൽ പലരും വേദനിച്ചിരുന്നു.

ഈ വിശ്വാസത്തിന്റെ അവസാനത്തിൽ അതായത് അടയാളത്തിൽ, 150 പേരുടെ കുസ്തന്തീനോസ്പോലീസിൽ നടന്ന സുന്നഹദോസിൽ പരിശുദ്ധറൂഹാ ദൈവമല്ലെന്ന് പറഞ്ഞ് നിരാകരിച്ച നീചനായ മക്കദോനിയോസിനെ തള്ളിക്കളഞ്ഞു. എന്നാൽ ഈ അടയാളം (പുറം 51)എപ്പിസ്ക്കോപ്പാമാർക്ക് എത്തിക്കുകയും അവരിൽ ഓരോരുത്തരും വിശ്വാസം ഏറ്റുപറയുകയും ചെയ്തു. എല്ലാവരിലേക്കും അടയാളം എത്തിച്ച് കഴിഞ്ഞപ്പോൾ എല്ലാവരും ഒന്നിച്ച് അട്ടഹസിച്ച് പറഞ്ഞു ഏക ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു. ഇതുമുതൽ വിശുദ്ധ കുർബ്ബാന അണയ്ക്കുന്ന ആൾ ഏകദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു എന്ന് പറയണം. ഇപ്രകാരം വിശുദ്ധ വിശ്വാസത്തേപ്രതി ഈ വചനം സ്ഥിരീകരിച്ചു. അവസാനിച്ചു.

[4a] **ഏകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു** എന്നതിന്റെ വ്യാഖ്യാനം. കഴിയുന്നിടത്തോളം മനസ്സിലാക്കത്തക്കവിധവും വ്യക്തമായും വ്യാഖ്യാനത്തിലൂടെ അതിനെ വെളിവാക്കാം.

[4b] **സർവ്വശക്തനായ ഏകപിതാവായ ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു.** ഞങ്ങൾ വിശ്വസിക്കുന്നത് എന്നുപറഞ്ഞാൽ (സത്യ)വിശ്വാസത്തിൽ നിന്ന് സത്യമല്ലാത്തതിനെ വേർതിരിച്ച് കാണിക്കുവാനാണ്. വീണ്ടും



മനുഷ്യവംശം മുൻകാലങ്ങളിൽ അനേകങ്ങളും വിവിധങ്ങളുമായ വിഗ്രഹങ്ങളിൽ വിശ്വസിച്ചിരുന്നു. അതുപോലെ പരിശുദ്ധ സഭയിൽ നാശകാരണങ്ങളായ പല ശീശ്മകൾ ഉണ്ടായി.

പുത്രൻ പിതാവിൽ നിന്നുള്ള സൃഷ്ടിമാത്രമാണെന്നും പിതാവിന് ശേഷം അവനെ ആരാധിക്കുകയും ചെയ്യണമെന്ന് അധാർമ്മികനായ അറിയോസിനെപ്പോലെയുള്ളവർ പറഞ്ഞു. അതായത്, പുത്രൻ പിതാവിൽ നിന്നുള്ള സൃഷ്ടിയും അവന് ആരാധന അണയ്ക്കുകയും ആണെങ്കിൽ സ്വാഭാവികമായും പുത്രനെയാണ് ആരാധിക്കുന്നത് ദൈവത്തെയല്ല എന്ന് അവൻ പറഞ്ഞു.

അതുപോലെ ലിബിയാക്കാരൻ സെബെല്യസ് പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരു ആളത്വമാണെന്നും അവൻ അവർക്ക് ആരാധന അണയ്ക്കുകയും ചെയ്തു. പിതാവും പുത്രനും പരിശുദ്ധാത്മാവും ഏക ആളത്വമാണെങ്കിൽ ഓരോ ആളത്വവും അതിന്റെ ഇഷ്ടം പോലെ നിലനിൽക്കുകയും ചെയ്യുകയാണെങ്കിൽ, അതായത്, പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരു ആളത്വമാണെങ്കിൽ പിതാവ് തന്റെ പിതൃത്വം ഉപേക്ഷിച്ച് പുത്രൻ ആയിത്തീരണം. അതുപോലെ പുത്രൻ തന്റെ പുത്രത്വം ഉപേക്ഷിച്ച് പിതാവും റൂഹായും ആകണം. അതുപോലെ റൂഹായും തന്റെ പുറപ്പാട് ഉപേക്ഷിച്ച് പിതാവും പുത്രനും ആയിത്തീരണം. ഇതനുസരിച്ച് ഒരാൾക്ക് പരിശുദ്ധ ത്രിത്വം ഇല്ല എന്ന് പറയുവാൻ കഴിയുകയില്ല. അതുകൊണ്ട് സെബല്യസ് സൃഷ്ടിയായ മറ്റൊരു ത്രിത്വത്തെ ഏറ്റുപറഞ്ഞു. ഒരു സൃഷ്ടിയെ ആരാധിക്കുന്നതായാണ് സെബല്യസ് (വ്യാഖ്യാനിച്ചത്) അതുകൊണ്ട് അവനെ വിഗ്രഹങ്ങളെ ആരാധിക്കുന്നവരോടൊപ്പം എണ്ണപ്പെട്ടു.

അതുപോലെ അശുദ്ധനായ നെസ്തോറിയോസിന്റെ വിശ്വാസപ്രഖ്യപനത്തിൽ കാണുകയും പറയുകയും ചെയ്യുന്നത് ക്രിസ്തു അത്ഭുതങ്ങൾ ചെയ്യുമ്പോൾ അവനിൽ ദൈവത്വം ഉണ്ടായിരുന്നു അത്ഭുതങ്ങൾ പ്രവർത്തിക്കാതിരുന്നപ്പോൾ ദൈവത്വം മറഞ്ഞിരിക്കുകയും സാധാരണ മനുഷ്യനായിരിക്കുകയും ചെയ്തു. സാധാരണ മനുഷ്യനായിരുന്നു എങ്കിലും അവൻ അവനെ ആരാധിച്ചു. അതായത് മറ്റെല്ലാ ശീശ്മകളും പോലെ നെസ്തോറിയോസ് മനുഷ്യനെയാണ് ആരാധിച്ചത്.

[4c] **ഏകദൈവത്തിൽ** (എന്ന വാക്ക്) കാണിക്കുന്നത് കാരണവും കാരണഭൂതനും ആയി ഒരു ദൈവം മാത്രമേയുള്ളൂ എന്നാണ്. അവന്റെ ഉണ്മയിൽ സമനാണെങ്കിലും അവന്റെ ഉണ്മയിൽനിന്ന് വ്യത്യസ്തരായവരെങ്കിലും ഉണ്മയിൽ സമരെങ്കിലും. ഉണ്മയിൽ സമരായ പുത്രനും ആത്മാവും അതായത് അവർ പിതാവിന്റെ സ്വഭാവമാകുന്നു. പുത്രനും റൂഹായും മുമ്പനെന്നോ പിമ്പനെന്നോ വ്യത്യാസമില്ലാതെ അവരുടെ തലവനാകുന്ന പിതാവിന്റെ സ്വഭാവത്തോട് സമന്മാരാകുന്നു.

[4d] **സർവ്വശക്തനായ പിതാവ്.** അതായത് അവൻ തന്റെ ശക്തിയാൽ സകലത്തേയും വഹിക്കുന്നു. അവൻ ദൈവം ആകയാൽ സകല മൂലകങ്ങളും ഘടനകളും അവനിൽനിന്നാകുന്നു. എന്നാൽ കണ്ണിമയ്ക്കുന്നതുപോലെ അവന്റെ കൈ പിൻവലിച്ചാൽ അത് പ്രത്യേകമായതോ പൊതുവായതോ ആയ താഴെയുള്ളതായാലും (ഭൂമിയിൽ) സ്വർഗ്ഗീയ സേനകളേപ്പോലെ ഉയരത്തിലുള്ളവയായാലും അവയ്ക്ക് നിലനിൽപ്പില്ല.

[4e] **ആകാശത്തിന്റേയും ഭൂമിയുടേയും നിർമ്മിതാവും.** അവന്റെ വചന

ത്താൽ ആകാശം സൃഷ്ടിക്കപ്പെട്ടതുപോലെ. ആകാശവും ഭൂമിയും അവന്റെ സൃഷ്ടിയാകുന്നു. അവൻ അവയുടെ സൃഷ്ടാവാണെങ്കിൽ പോലും അവ സൃഷ്ടികളാകയാൽ അവ നിലനിൽക്കുകയില്ല.

[4f] **കാണപ്പെടുന്നതും കാണപ്പെടാത്തവയുമായ സകലവും.** ആകാശത്തിന്റേയും ഭൂമിയുടേയും സ്രഷ്ടാവ് എന്ന് പറഞ്ഞതുകൊണ്ട് കാണപ്പെടുന്ന സകലവും ആകുന്നു (ഉദ്ദേശിക്കുന്നത്). കാണപ്പെടുന്നവർക്ക് എന്നാൽ കാണാൻ കഴിയാത്തത് രണ്ട് തരത്തിലുള്ളവയാണ്. അതായത്, മാലാഖമാരേപ്പോലുള്ള ഗണങ്ങളും താഴെയുള്ളവരും, അതായത്, തങ്ങളുടെ സ്വന്ത ഇഷ്ടത്താൽ ദുഷ്ടരായിത്തീർന്ന് താഴെവീണുപോയവരായ ആത്മാക്കളും പിശാചുക്കളും.

വീണ്ടും, ഈ ലോകത്തിൽ കാണപ്പെടുന്നവയും വരുവാനുള്ള ലോകത്തിലെ കാണപ്പെടാത്തവയുടേയും സൃഷ്ടാവും ആയവൻ. വീണ്ടും, **കാണപ്പെടുന്നവർ** എന്നാൽ ജീവിച്ചിരിക്കുന്നവരും കാണപ്പെടാത്തവർ എന്നാൽ മരിച്ചുപോയവർ എന്നും (അർത്ഥം).

**[4g] ദൈവത്തിന്റെ ഏകജാതനായ പുത്രനായ യേശുമശിഹായായ ഏക കർത്താവിലും.** യേശു ഏക കർത്താവ് എന്നതുകൊണ്ട് ഏകജാതനായ പുത്രന്റെ ക്നൂമായെ കാണിക്കുവാനാണ്. പൊതുവായ സ്വഭാവത്താൽ (ക്യോനോ) തന്റെ പിതാവിനോട് അവൻ സമനാകുന്നു എങ്കിലും ക്നൂമായാലാണ് പുത്രനെ പിതാവിൽ നിന്ന് വേർതിരിക്കുന്നത്.

**കർത്താവ്.** പിതാവ് കർത്താവായിരിക്കുന്നതുപോലെ പുത്രനും കർത്താവാകുന്നു. കർത്താവെന്നതുകൊണ്ട് സകലവും തന്റെ കൈകളാൽ നിർമ്മിക്കപ്പെട്ടത് എന്നാണ് അർത്ഥം.

**യേശു മിശിഹാ.** അതായത് വിശേഷജ്ഞാനം ഉള്ളവരും വിശേഷജ്ഞാനം ഇല്ലാത്തവരും ആയ സകലരുടേയും രക്ഷകൻ യേശു ആകുന്നു. അതായത് മനുഷ്യരേപ്പോലെ വിശേഷജ്ഞാനമുള്ളവരെ പാപത്തിൽ നിന്നും പ്രവൃത്തികളിൽ നിന്നും രക്ഷിച്ചവനും കാള, ആട്, കുഞ്ഞാട്, പക്ഷികൾ മുതലായ വിശേഷജ്ഞാനം ഇല്ലാത്തവയെ മോശയുടെ ബലിയിൽ നിന്നും (രക്ഷിച്ചവനും).

**മിശിഹാ എന്നാൽ**, ക്രിസ്തുവിൽ അഭിഷേകം ചെയ്യപ്പെട്ടവരിൽ നിന്ന് വ്യത്യസ്ഥരായി കാണിക്കുവാൻ. അതായത് അവൻ പിതാവിന്റെ പുത്രനായ ക്രിസ്തു ആകുന്നു. തന്റെ മനുഷ്യത്വത്തെ ദൈവത്വം കൊണ്ട് അഭിഷേകം ചെയ്തവൻ.

**ദൈവത്തിന്റെ ഏകപുത്രൻ.** ഏകജാതൻ എന്നതുകൊണ്ട് *ഇസ്രായേൽ എന്റെ പുത്രൻ* (പുറ 4:22) എന്ന് വിളിക്കപ്പെട്ടിരുന്ന ഇസ്രായേൽ ജനത്തിൽ നിന്ന് വേർതിരിക്കുവാനാണ്. എന്നാൽ ഏകജാതൻ എന്ന് വിളിച്ചപ്പോൾ അവൻ തന്റെ പിതാവിന്റെ സ്വഭാവത്തിൽ (ക്യോനോ) സമനായി തന്റെ പിതാവിനേപ്പോലെ ദൈവവുമായി.

**ദൈവത്തിന്റെ പുത്രൻ.** പിതാവാം ദൈവം അനാദ്യന്തനും അപ്രമേയനും പരിശോധനാതീതനും ആകുന്നതുപോലെ പുത്രനും ഇവയെല്ലാം ആകുന്നു.

[4h] **സർവ്വലോകങ്ങൾക്കും മുമ്പേ പിതാവിൽനിന്ന് ജനിച്ചവനും.** അതായത്, നമ്മുടെ ഇടയിലെ പിതാവിനെ പ്പോലെയുള്ള പിതൃത്വത്താൽ അല്ലാതെ ജീവനും, ജ്ഞാനവും, മരണവും ഉള്ള (മനുഷ്യന്റെ) സ്വഭാവത്താലല്ല. അവന് ആദിയുമില്ല അന്തവുമില്ല. എന്നാലോ നാം പിതാവ് എന്ന് പറയുമ്പോൾ തീർച്ചയായും പുത്രൻ (എന്നും പറയും) പുത്രൻ എന്ന് പറയുമ്പോൾ തീർച്ചയായും പിതാവെന്നും പറയും. അതുപോലെ പരിശുദ്ധ ത്രിത്വത്തിലേക്ക് വരുമ്പോഴും സ്വഭാവികമായി ഇതുതന്നെ (കാണാം). പിതാവെന്ന് നാം പറയുമ്പോൾ പുത്രനെന്നും നാം പറയും. അവിടെ ആദിയും അന്തവും ഇല്ല.

**സർവ്വലോകങ്ങൾക്ക് മുമ്പേ ജനിച്ചവൻ** എന്നാൽ പിതാവിൽ നിന്നുള്ള അവന്റെ ജനനത്തിന് മുമ്പ് ആരംഭം ഉണ്ടായിരുന്നു എന്നല്ല പറഞ്ഞത് എന്നാലോ നമുക്കുവേണ്ടി വളരെ മുമ്പേ ആരംഭം ഉണ്ടായിരുന്നു എന്ന് പൂർവ്വ സൂരികൾ പറഞ്ഞു. അതായത് ലോകത്ത് ഒന്നാമത് മാലാഖമാരും രണ്ടാമത് മനുഷ്യരും ഉണ്ടായിരുന്നു. യാതൊന്നും തന്നെ അവർക്ക് മുമ്പ് ഇല്ലാതിരുന്നതിനാൽ ഒന്നാമത് എന്ന് വിളിക്കപ്പെട്ടു. എന്നാൽ വചനമായ ദൈവം അവരുടെ ജനനത്തിന് മുമ്പ് ഉണ്ടായിരുന്നു. ഇവയാൽ അവന് ആദിയും അവസാനവും ഇല്ല എന്ന് പറയപ്പെട്ടു.



[4i] **പ്രകാശത്തിൽനിന്നുള്ള പ്രകാശം.** അതായത് പിതാവാകുന്നു പ്രകാശം. അതായത് മോശയ്ക്ക് വെളിച്ചത്തിന്റെ രൂപത്തിൽ അവൻ കാണപ്പെട്ടതുപോലെയും അതുപോലെ മിസ്രയീമിൽ നിന്ന് ഇസ്രായേൽക്കാർ പുറപ്പെട്ടപ്പോൾ അഗ്നിത്തൂണുകളുടെ സാദൃശ്യത്തിൽ അവൻ പ്രത്യക്ഷനായി. ഇസ്രായേൽക്കാർക്ക് കാണപ്പെട്ടത് പിതാവാണെന്ന് പറഞ്ഞതുപോലെ പിതാവിന്റെ പുത്രനും ഉണ്മയിൽ സമനും ആകയാൽ അഗ്നിയിലും തേജസ്സിലും വെളിച്ചം ആകുന്നതുപോലെ പുത്രനേക്കുറിച്ചും അതുപോലെ (പറയുന്നത്) ന്യായമാണ്.

അതുപോലെ, വീണ്ടും, *ഞാൻ ഭൂമിയിൽ തീ ഇടുവാൻ വന്നിരിക്കുന്നു* (ലൂക്കോ 12:49) എന്നും *ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു* (യോഹ 8:12) എന്നും പുത്രൻ പറഞ്ഞു. അതുപോലെ പിതാവ് ഇസ്രായേല്യരെ മിസ്രയേമ്യരുടെ അന്ധകാരത്തിൽ നിന്ന് പുറപ്പെടുവിച്ചതുപോലെ (പുത്രൻ) ആത്മീയ ഇസ്രായേലിനെ പാപത്തിന്റെ അന്ധകാരത്തിൽ നിന്ന് പുറപ്പെടുവിച്ചു. പിതാവ് പരിശുദ്ധ പ്രവാചകന്മാർ മുഖാന്തിരം മരണമാകുന്ന അന്ധകാരത്തിൽ നിന്ന് മരിച്ചവരെ ഉയിർപ്പിച്ചതുപോലെ, (ഉദാഹരണത്തിന്), ഒന്നാമത് ഏലീയാ മൂലവും (1രാജാ 17:22) രണ്ടാമത് ഏലീശാ മൂലവും (2 രാജാ 4:35) മൂന്നാമത് ഏശായ മുഖാന്തിരവും (യെശയ്യാവ് മരിച്ചവരെ ഉയിർപ്പിച്ചതായി ഇപ്പോഴുള്ള പുസ്തകത്തിൽ കാണുന്നില്ല. ചിലപ്പോൾ ഹിസ്കീയാവിന് ആയുസ്സ് നീട്ടിക്കൊടുക്കുന്നതാവാം (യെശ 38:5). അല്ലെങ്കിൽ യെഹസ്കിയേൽ പ്രവചനത്തിൽ കാണുന്ന അസ്ഥികളുടെ പുനരുത്ഥാനം ആകാം (യെഹ 37: 1–12). അതുപോലെ വചനമായ ദൈവം ലാസറിനെയും യായീറോസിന്റെ പുത്രിയേയും വിധവയുടെ പുത്രനേയും ഉയിർപ്പിച്ചു. അതേ (അധികാരം) തന്നെ അവന്റെ പരിശുദ്ധ ശ്ലീഹന്മാർക്കും നൽകി.

[4j] **സത്യദൈവത്തിൽനിന്നുള്ള സത്യദൈവം.** അതായത് പിതാവാകുന്നു സത്യ ദൈവം. അവൻ മാറിപ്പോകുകയോ ഇല്ലാതാകുകയോ ചെയ്യുന്നില്ല. അവൻ ഉണ്മയായിരിക്കുന്ന സകലത്തിന്റേയും സൃഷ്ടാവാകുന്നു. ദൈവങ്ങളല്ലാതിരിക്കെ ദൈവമെന്ന് തെറ്റായി വിളിക്കുന്ന കല്ലും തടിയും പിശാചും ആയവരേപ്പോലെയല്ല. പിതാവ് സത്യദൈവമായിരിക്കുന്നതുപോലെ പുത്രനും സത്യദൈവമാകുന്നു. ഇത് പ്രത്യേകിച്ചും അവൻ നമ്മുടെ ഇടയിൽ ചെയ്ത കാര്യങ്ങൾ, അതായത് പാപമൊഴികെ എല്ലാത്തിലും അവൻ നമ്മിൽ ഒരാളായി ത്തീർന്നു. തന്റെ ശരീരവും രക്തവും അച്ചാരമായി നമുക്കു തന്ന് നമ്മെ രക്ഷിച്ചു. നമ്മോട് അവൻ പറഞ്ഞതുപോലെ "തന്നെ സ്നേഹിക്കുന്നവർക്ക്" നൽകുവാൻ അവൻ ഒരുക്കിവച്ചിരിക്കുന്ന ഇന്ദ്രിയാതീതമായ വാഗ്ദത്തപ്രകാരം നമ്മെ ഉറപ്പിച്ചു.

[4k] **ജനിച്ചവനും സൃഷ്ടിയല്ലാത്തവനും ഉണ്മയിൽ പിതാവിനോട് സമനായിരിക്കുന്നവൻ.** അവൻ സത്യമായും വിശുദ്ധ കന്യക മറിയാമിൽ നിന്ന് ജനിച്ചു. അതായത് അവൻ സ്വാഭാവികമായി ജനിച്ചു അല്ലാതെ ആദാമിനേപ്പോലെയോ ബീജത്താൽ ഗർഭപാത്രത്തിൽ നിന്നുള്ള കുട്ടികളുടെ ജനനം പോലെയോ അല്ല. എന്നാലോ അവൻ പരിശുദ്ധാത്മാവിന്റെ മധ്യസ്ഥതയാൽ വിശുദ്ധ കന്യക മറിയാമിന്റ ഗർഭപാത്രത്തിൽ ശരീരം മെടഞ്ഞു.

[4l] **അവൻ പിതാവിന്റെ ഉണ്മയിൽ സമനാകുന്നു.** അതായത് സ്വഭാവത്തിലും ഇഷ്ടങ്ങളിലും പ്രവൃത്തികളിലും സമനാകുന്നു.

[4m] **അവൻ മുഖാന്തിരം സകലവും.** അതായത്, പുത്രൻ മുഖാന്തിരം പിതാവിന്റെ ഇഷ്ടത്താലും അവന്റെ വചനത്താൽ ആകാശത്തിലും ഭൂമിയിലും ഉള്ളതും അവന്റെ വായിലെ ശ്വാസത്താൽ സർവ്വ സൈന്യങ്ങളും (ഉളവായി).

(തുടരും)



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# ക്യൂബിസം: ചാതുര്യവും ചാരുതയും

ഫാ. ഡോ. കെ. എം. ജോർജ്

"ഒരാൾ നന്നായി പടം വരയ്ക്കും" എന്നു കേട്ടാൽ സാധാരണഗതിയിൽ നാമൊക്കെ വിചാരിക്കുന്നത് അയാൾ കാണുന്നത് അതേപടി വരച്ചുവയ്ക്കും എന്നാണല്ലോ. ഫോട്ടോ എടുത്തതുപോലെ വരച്ചാൽ അത്രയും നന്ന് എന്നു നാം പറയും. വാസ്തവത്തിൽ അങ്ങനെ വരയ്ക്കാനുള്ള ചാതുര്യം (skill) കുറെയൊക്കെ പരിശ്രമംകൊണ്ടും പരിശീലനംകൊണ്ടും ഒരാൾക്ക് നേടാവുന്നതാണ്. എന്നാൽ അങ്ങനെ യഥാതഥമായി, കാണുന്നതുപോലെ വരയ്ക്കുന്ന ഒരു ചിത്രകാരന് എപ്പോഴും വലിയ ഭാവനാശേഷി വേണമെന്നു നിർബ്ബന്ധമില്ല. പക്ഷേ പ്രശസ്തരായ പല ക്ലാസ്സിക്കൽ ചിത്രകാരന്മാരും സർഗ്ഗഭാവനയും വരയ്ക്കാനുള്ള വൈദഗ്ദ്ധ്യവും കൂട്ടിച്ചേർത്തവരാണ്. ശാകുന്തളം നാടകത്തിൽ 'കാലിൽ ദർഭമുന കൊണ്ട് തിരിഞ്ഞു നോക്കുന്ന ശകുന്തള'യുടെ ചിത്രം വൈദഗ്ദ്ധ്യവും ഭാവനയും കലർന്നതാണ്. പാശ്ചാത്യ യഥാതഥ ശൈലിയെ നന്നായി കൈവശമാക്കിയിരുന്ന ഒരാളായിരുന്നു ആ ചിത്രം വരച്ച രാജാ രവിവർമ്മ. കാവ്യത്തിൽ നിന്നു നമുക്ക് ലഭിക്കുന്ന വാങ്മയ ചിത്രത്തെ അതുപോലെതന്നെ വരകളും വർണ്ണങ്ങളും ഉപയോഗിച്ച് ക്യാൻവാസിൽ ദൃശ്യമാക്കുമ്പോൾ അതു കണ്ട് നാം സന്തോഷിക്കുന്നു.

മോഡേൺ ആർട്ടിൽ ഈയൊരു ധാരണയെ കടപുഴക്കിയെറിയുന്നു. രൂപരഹിതമായ അമൂർത്ത കല (abstract art) ഈ യഥാതഥ ശൈലിയുടെ (realistic style) എതിർ ധ്രുവമാണ് എന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ക്ലാസ്സിക്കൽ കലയിലെ ചാരുതാ സങ്കല്പത്തെ മോഡേൺ ആർട്ട് അട്ടിമറിക്കുന്നു. അതുപോലെ മോഡേൺ ആർട്ടിൽ ഉണ്ടായ പുതിയ കാഴ്ചപ്പാടുകളെയും ശൈലീഭേദങ്ങളെയുംക്കുറിച്ച് നാം അല്പം ചിന്തിക്കേണ്ടതാണ്.

**ക്യൂബിസം**

പാശ്ചാത്യ ചിത്രകലയിൽ നിർണ്ണായകമായ മാറ്റം വരുത്തിയ പ്രസ്ഥാനമാണ് ക്യൂബിസം. പാബ്ലോ പിക്കാസോ, ഷോർഷ് ബ്രാക്ക് (Georges Braque) എന്നീ ചിത്രകാരന്മാർ 1907–1908 കാലത്ത് ആവിഷ്ക്കരിച്ച ഒരു പുതിയ ശൈലിക്കാണ് ക്യൂബിസം എന്ന പേരു വീണത്. അവരുടെ പുതിയ ചിത്രങ്ങൾ കണ്ടാൽ ചതുരക്കട്ടകൾ (cubes) നിരത്തിയതുപോലെയുണ്ട് എന്നൊരു വിമർശകൻ പറഞ്ഞതിന്റെ അടിസ്ഥാനത്തിലാണ് അങ്ങനെ പേരു വീണത്. വസ്തുക്കളെയും ആളുകളെയും മൃഗങ്ങളെയുമൊക്കെ ജാമിതീയ (geometric) ശൈലിയിൽ വക്രീകരിക്കുകയാണ് ക്യൂബിസ്റ്റ് ചിത്രകാരന്മാർ. പിക്കാസോയ്ക്കും ബ്രാക്കിനും ആചാര്യനായിരുന്ന പോൾ സെസ്സാൻ (Paul Cézanne) എന്ന ഫ്രഞ്ച് ചിത്രകാരന്റെ ശൈലിയിൽ നിന്നാണ് ക്യൂബിസത്തിലെ ജാമിതീയ രൂപങ്ങൾക്ക് ആദ്യം പ്രചോദനം കിട്ടിയത് (ഇവിടെ ചിത്രങ്ങൾ കൊടുക്കാൻ പരിമിതിയുള്ളതുകൊണ്ട് താല്പര്യമുള്ളവർ ഇന്റർനെറ്റിൽ നോക്കണം).



മനുഷ്യരെ വരയ്ക്കാൻ അതുവരെ പാശ്ചാത്യ ക്ലാസ്സിക്കൽ ചിത്രകാരന്മാർ ഉപയോഗിച്ചിരുന്ന തത്വങ്ങൾ ഒന്നും ക്യൂബിസത്തിൽ ഉപയോഗിക്കുന്നില്ല. അവയവങ്ങളുടെ വളവുകൾ, ഉയർച്ചകൾ, താഴ്ചകൾ, അനുപാതം എന്നിവയൊന്നും നോക്കാതെ ക്യൂബിസ്റ്റ് ചിത്രകാരന്മാർ പടങ്ങൾ വരയ്ക്കും. ഒരേ വസ്തുവിന്റെ വിവിധ കാഴ്ചപ്പാടുകളിൽ നിന്നുള്ള ദൃശ്യങ്ങൾ ചിലപ്പോൾ ഒന്നിനു മുകളിൽ മറ്റൊന്നായി വരച്ചുവെന്നു വരാം. ഒരു മനുഷ്യന്റെ തലയും വയറുമൊന്നും ചതുരമോ ത്രികോണമോ അല്ല എന്ന് നമുക്ക് അറിയാം. എന്നാൽ



അങ്ങനെയൊക്കെ ഒരാളിനെ വരച്ചുവച്ചാൽ ഇത് എന്തു കല എന്നു നാം ആശ്ചര്യപ്പെടും. ചിത്രകാരൻ വലിയ പേരുള്ള ആളല്ലെങ്കിൽ അയാളെ നാം നിന്ദിക്കുകയും ചെയ്യും. പ്രസിദ്ധനായ പിക്കാസ്സോയുടെ "അവിഞ്ഞ്യോണിലെ യുവതികൾ", ബ്രാക്കിന്റെ "വയലിനും ജഗ്ഗും" എന്നീ ചിത്രങ്ങളും ഉദാഹരണമായി നോക്കിയാൽ മനസ്സിലാവും, ജ്യോമട്രിയിലെ അടിസ്ഥാനരൂപങ്ങളായ ചതുരം, ത്രികോണം, വൃത്തം തുടങ്ങിയ രൂപങ്ങളിലാണ് അവ വരച്ചിരിക്കുന്നതെന്ന്. ഇവിടെ ഒരു തരം ജ്യാമിതീവൽക്കരണം നടക്കുന്നുണ്ട്. പുരാതന ഗ്രീക്ക് ഗണിതശാസ്ത്രത്തിൽ ഈ രൂപങ്ങൾ മൗലികമാണ്. പലതിനെയും അളക്കുന്നതിനും കണക്കുകൾ കൂട്ടുന്നതിനും ഈ രൂപങ്ങൾ എന്നും ഉപയോഗപ്രദമാണല്ലോ.

ക്യൂബിസം ഒരു ചിത്രകലാശൈലി ആയപ്പോൾ അതിന്റെ പ്രണേതാക്കൾ അന്വേഷിച്ചത് എങ്ങനെ നമ്മുടെ ബാഹ്യയാഥാർത്ഥ്യത്തെ പുതിയ രൂപങ്ങളിലും ശൈലികളിലും ആവിഷ്കരിക്കാം എന്നാണ്. ഇവിടെ ചിത്രകാരന് ഭാവനയും സർഗ്ഗശേഷിയും പുതിയൊരു ദർശനവും ആവശ്യമാണ്. അതായത് നമ്മുടെ കണ്ണിന്റെ സാധാരണ കാഴ്ചയും അതിന്റെ ഫലമായി നമുക്ക് ലഭിക്കുന്ന രൂപബോധവും വാസ്തവത്തിൽ താൽക്കാലികവും ആപേക്ഷികവുമാണ് എന്ന് നമുക്ക് അറിയാം. ക്യൂബിസവും അതുപോലെ തന്നെ ആപേക്ഷികവും താൽക്കാലികവുമായി നമുക്ക് കരുതാം. പക്ഷേ വ്യത്യസ്തമായ ഒരു ശൈലിയുടെ പുതുമ നമുക്ക് അനുഭവപ്പെടും. ഇത്തരം ശൈലീപരീക്ഷണങ്ങളുടെ അർത്ഥം എന്താണ് എന്നു നാം അന്വേഷിക്കേണ്ടതാണ്. നമ്മുടെ ഇന്ദ്രിയങ്ങളിലൂടെ നമുക്ക് ലഭിക്കുന്ന യാഥാർത്ഥ്യ ദർശനം ഒന്നല്ല, അനേകമല്ല, അനന്തമാണ്. ഇവിടെയാണ് ഇതിന്റെ ആദ്ധ്യാത്മികത നാം കണ്ടെത്തേണ്ടത്. ഏകവും ബഹുലവുമെന്ന് നാം ഭാഷയിൽ സാധാരണ പറയാറുണ്ടല്ലോ. രണ്ടിനും അർത്ഥമുണ്ട്. ബഹുസ്വരതയാണ് (plurality) നമ്മുടെ രാഷ്ട്രത്തിന്റെ സ്വഭാവം എന്ന് ഇപ്പോഴത്തെ രാഷ്ട്രീയ സാഹചര്യത്തിൽ നാം ഊന്നിപറയുന്നുണ്ടല്ലോ. നമ്മുടെ ചുറ്റുമുള്ള ലോകത്തെയും നമ്മുടെ അനുഭവ മണ്ഡലത്തെയുമെല്ലാം ചുരുക്കി ചുരുക്കി നമ്മുടെ നിയന്ത്രണത്തിനു വിധേയമാക്കി നമുക്ക് "മനസ്സിലാകുന്ന" ഏതോ "ഒന്ന്" ആക്കിത്തീർക്കാനാണ് രാഷ്ട്രീയ-മതവ്യവസ്ഥകളുടെയും ശ്രമം. കാരണം, നമ്മുടെ കൈയിലും മനസ്സിലും ഒതുങ്ങുന്ന കാര്യങ്ങളാണെങ്കിൽ അവയെ നിയന്ത്രിക്കുവാനും അധീശത്വം പുലർത്തുവാനും നമുക്ക് എളുപ്പമുണ്ടല്ലോ.

ആധുനിക കലയിൽ മനുഷ്യന്റെ സ്വേച്ഛാധിപത്യപരമായ എല്ലാ കേവലമായ ധാരണകളെയും (absolutist ideas) എതിർക്കാനും തിരുത്താനും ആപേക്ഷികമാക്കാനും ശ്രമമുണ്ട്. ഇതു തന്നെയാണ് 'പോസ്റ്റ് മോഡേൺ' എന്ന ആശയത്തിന്റെ പുറകിലുള്ള സംഗതിയും. ഇതു പറയാൻ കാരണം, യൂറോപ്യൻ പശ്ചാത്തലത്തിൽ ഒരിക്കൽ കത്തോലിക്കാ സഭയും രാജഭരണ വ്യവ



സ്ഥകളും ഫ്യൂഡൽ സമ്പ്രദായവും എല്ലാം ചേർന്ന് ജനവിരുദ്ധമായ അവരുടെ സ്വകാര്യ താല്പര്യങ്ങൾ സംരക്ഷിക്കുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തിരുന്നു. അവരുടെ നിലപാടുകൾക്ക് അപ്രമാദിത്വവും (Infallibility) കേവലാധികാരവും (absolute authority) സാർവജനീനതയും (universality) ഉണ്ട് എന്ന് ജനങ്ങളെ പഠിപ്പിക്കുകയും ചെയ്തിരുന്നു. അതിൽനിന്നു വ്യതിചലിക്കുന്നവരും വേറിട്ടു ചിന്തിക്കുന്നവരും വേദവിപരീതികളും രാജ്യദ്രോഹികളും ഇടുങ്ങിയ ചിന്താഗതിക്കാരുമാണ് എന്ന് മുദ്രകുത്തി അവരെ പീഡിപ്പിക്കുകയോ നാടുകടത്തുകയോ കൊല്ലുകയോ ചെയ്തിട്ടുണ്ട്. കൊളോണിയൽ പ്രസ്ഥാനത്തിലൂടെ ഭൂഖണ്ഡങ്ങൾ പിടിച്ചടക്കിയും, ഫ്രഞ്ച്, ഇംഗ്ലീഷ്, സ്പാനീഷ് തുടങ്ങിയ ഭാഷകളുടെ വ്യാപനത്തിലൂടെയും പാശ്ചാത്യ യൂറോപ്യൻ ധാരണകൾ പ്രചരിപ്പിച്ചു. ഇങ്ങനെ യൂറോപ്യൻ സംസ്ക്കാരം പ്രബലമായ അധീശത്വം പുലർത്തിയ കാലത്താണ് മോഡേൺ ആർട്ടും പോസ്റ്റ് മോഡേണിസവും ഉരുത്തിരിയുന്നത്. ഇവ വാസ്തവത്തിൽ ഒരേ പ്രതിഭാസത്തിന്റെ രണ്ടു വശങ്ങളാണ്. കനത്ത പ്രതിഷേധം ആണ് ഈ പ്രസ്ഥാനങ്ങൾ ഉയർത്തുന്നത്. തെറ്റായ ദൈവസങ്കല്പങ്ങളും രാഷ്ട്രവ്യവസ്ഥയും ഉപയോഗിച്ച് സാധാരണജനങ്ങളുടെ സ്വാതന്ത്ര്യവും മനുഷ്യാന്തസ്സും എടുത്തുകളഞ്ഞ് അവരെ അടിമകളാക്കാൻ എപ്പോഴും ശ്രമിക്കും. കലാകാരരെയും അവർ ഉപകരണങ്ങളാക്കും. കലയിലെ അടിമത്തത്തെ നീക്കം ചെയ്യാനുള്ള വിമോചനപാത കൂടെയാണ് മോഡേൺ ആർട്ട് തുറക്കുന്നത്. നമ്മുടെ യാഥാർത്ഥ്യമെല്ലാം അസ്ഥിരവും ആപേക്ഷികവുമായതുകൊണ്ട് പുതിയ ദർശന പരീക്ഷണങ്ങൾ നാം നടത്തണം, പുതിയ പ്രപഞ്ചങ്ങൾ നാം കണ്ടെത്തണം എന്ന അഭിനിവേശം കൂടി ക്യൂബിസം പോലെയുള്ള ചിത്രകലാശൈലികൾ ധ്വനിപ്പിക്കുന്നു.



## വേദനിക്കുകയും പ്രയാസപ്പെടുകയും ചെയ്യുന്നവരെ സംരക്ഷിക്കുന്ന ദൈവകരങ്ങളാകണം വൈദികർ: പ. കാതോലിക്കാ ബാവാ

പരുമല: നമുക്കു ചുറ്റും പാർക്കുന്ന വേദനിക്കുകയും പ്രയാസപ്പെടുകയും ചെയ്യുന്നവരെ സംരക്ഷിക്കുന്ന ദൈവകരങ്ങളാകണം വൈദികർ എന്ന് പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. പരുമലയിൽ ചേർന്ന ആഗോള വൈദിക സമ്മേളനം ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ. സമൂഹത്തിൽ ലഹരി വല്ലാതെ പിടിമുറുക്കുന്ന ഈ കാലത്ത് ആത്മീയ ജീവിതത്തെ ലഹരിയായി അവതരിപ്പിക്കുവാനും അതിലൂടെ ആത്മീയ ചൈതന്യം പ്രാപിക്കുവാനും വിശ്വാസികളെ പ്രാപ്തരാക്കുവാൻ വൈദികർക്ക് കഴിയണം. നമ്മുടെ ശരീരത്തെ ദൈവത്തെ മഹത്വപ്പെടുത്തുന്ന ആലയങ്ങളാക്കിതീർക്കുവാനും കഴിയണമെന്നും പ. കാതോലിക്കാ ബാവാ പറഞ്ഞു.

ദൈവഹിതത്തിലുള്ള പ്രവർത്തനത്തെ വിലയിരുത്തുവാനും തെറ്റുകൾ തിരുത്തി മുന്നേറുവാനും ഓരോ വൈദികർക്കും കഴിയണമെന്ന് ഡോ. സിസാ തോമസ് മുഖ്യ സന്ദേശത്തിൽ പറഞ്ഞു. വൈദികർ ലോകത്തിൽ പ്രതിനിധാനം ചെയ്യുന്നത് ദൈവത്തെയാണ്. വൈദികവൃത്തി ഒരു ജോലി അല്ല സമർപ്പണമാണ്. വൈദികൻ പ്രവർത്തിക്കേണ്ടത് ജനപ്രിയമായല്ല ദൈവഹിതമനുസരിച്ചായിരിക്കണം. അവസരത്തിനൊത്ത് ഉയരുന്നവനായിരിക്കണം വൈദികനെന്നും. ഡോ. സിസാ തോമസ് പറഞ്ഞു. ഡോ. ക്വാബ് മാർ ഐറേനിയോസ് ധ്യാനം നയിച്ചു. ഫാ. ഡോ. ജേക്കബ് കുര്യൻ ചിന്താവിഷയ അവതരണം നടത്തി. വൈദിക ഡയറക്ടറി പ്രകാശനം കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത നിർവഹിച്ചു. വൈദികസംഘം പ്രസിഡന്റ് ഡോ.മാത്യൂസ് മാർ തിമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, ഫാ.കെ.വി.പോൾ റമ്പാൻ, ഫാ. ഡോ. നൈനാൻ വി. ജോർജ്ജ്, ഫാ. ഡോ. മാത്യു വർഗീസ് എന്നിവർ പ്രസംഗിച്ചു. സമ്മേളനം വ്യാഴാഴ്ച സമാപിച്ചു.



**എം.ഒ.സി. പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'ശ്ലീഹാ വായനാപടി' പ. കാതോലിക്ക ബാവാ ഡോ. ജോസഫ് മാർ ദിവന്നാസ്യോസിന് നൽകി പ്രകാശനം ചെയ്തു. പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗമായ ഏലിയാസ് കോശി റമ്പാനാണ് എം.ഒ.സി. ക്കുവേണ്ടി വായനപ്പടി തയ്യാറാക്കിയത്.**




**പരുമലയിൽ നടന്ന അഖില മലങ്കര വൈദികസംഘ സമ്മേളനത്തിൽ സഭയുടെ ചർച്ച് അക്കൗണ്ട്സ് കമ്മിറ്റിയുടെ നേതൃത്വത്തിൽ വൈദികർക്ക് സഭയുടെയും ഇടവകകളുടെയും കണക്കുകളെ സംബന്ധിച്ച് ക്ലാസുകൾ നടത്തി. പ്രസിഡണ്ട് ജോഷ്വാ മാർ നിക്കോദീമോസ്, അൽമായ ട്രസ്റ്റിയും അക്കൗണ്ട്സ് കമ്മിറ്റി കൺവീനറുമായ റോണി വർഗീസ്, ഓഡിറ്റർ സാജു സി. കുരുവിള എന്നിവർ ക്ലാസ്സുകളും വൈദികർക്ക് അക്കൗണ്ട്സ് മാന്വലിൽ ഉള്ള സംശയ നിവാരണവും നടത്തി.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH








# "യെരുശലേമിലും യഹൂദ്യയിൽ എല്ലാടത്തും ശമര്യയിലും ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികൾ ആകും"

## പെന്തിക്കോസ്തി ഞായറാഴ്ച (വി. യോഹന്നാൻ 16:5-15)

ഫിലിപ്പോസ് റമ്പാൻ

(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

പെന്തക്കോസ്തിനാൾ വന്നപ്പോൾ എല്ലാവരും ഒരു സ്ഥലത്തു ഒന്നിച്ചു കൂടിയിരുന്നു. പെട്ടെന്നു കൊടിയ കാറ്റടിക്കുന്നതുപോലെ ആകാശത്തു നിന്നു ഒരു മുഴക്കം ഉണ്ടായി. അവർ ഇരുന്നിരുന്ന വീടു മുഴുവനും നിറെച്ചു. അഗ്നിജ്വാലപോലെ പിളർന്നിരിക്കുന്ന നാവുകൾ അവർക്കു പ്രത്യക്ഷമായി. അവരിൽ ഓരോരുത്തന്റെ മേൽ പതിഞ്ഞു. എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി പരിശുദ്ധാത്മാവ് അവർക്ക് ഉച്ചരിപ്പാൻ നൽകിയതുപോലെ അന്യഭാഷകളിൽ സംസാരിച്ചു തുടങ്ങി (അപ്പോ. പ്രവൃ. 2:1-4). പെന്തിക്കോസ്തി പെരുന്നാൾ ദിവസം ശിഷ്യന്മാർക്ക് ഉണ്ടായ അനുഭവം ആണ് ഈ വാക്യത്തിൽ വിവരിച്ചിരിക്കുന്നത്. യേശുക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷം യേശുക്രിസ്തുവിന്റെ നിർദ്ദേശപ്രകാരം യെരുശലേമിൽ കാത്തിരുന്ന ശിഷ്യസമൂഹത്തിന് ഈ അനുഭവം ഉണ്ടായത്. "പരിശുദ്ധാത്മാവ് നിങ്ങളുടെമേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ട് യെരുശലേമിലും, യഹൂദ്യയിൽ എല്ലാടത്തും ശമര്യയിലും ഭൂമിയുടെ അറ്റത്തോളം എന്റെ സാക്ഷികൾ ആകും (അപ്പോ. പ്രവ. 2:8). ഈ സമയം അവിടെ കൂടിയിരുന്ന എല്ലാവരിലും പരിശുദ്ധാത്മാവ് നിറഞ്ഞു. ഇതുകണ്ട് ചിലർ ഇവർ പുതുവീഞ്ഞു കുടിച്ചിരിക്കുന്നു എന്നു പരിഹസിച്ചു പറഞ്ഞു. അപ്പോൾ പത്രോസ് അവരോട് ഉറക്കെ വിളിച്ചു പറഞ്ഞത്, നിങ്ങൾ ഊഹിക്കുന്നതുപോലെ ഇവർ ലഹരി പിടിച്ചവരല്ല. യോവേൽ പ്രവാചകൻ മുഖാന്തിരം അരുളിച്ചെയ്തതുപോലെ "അന്ത്യകാലത്തു ഞാൻ സകല ജഡത്തിന്മേലും എന്റെ ആത്മാവിനെ പകരും. നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവചിക്കും. നിങ്ങളുടെ യൗവനക്കാർ ദർശനങ്ങൾ കാണും. നിങ്ങളുടെ വൃദ്ധന്മാർ സ്വപ്നങ്ങൾ കാണും. എന്റെ ദാസന്മാരുടെ മേലും ദാസിമാരുടെ മേലും കൂടെ ഞാൻ ആ നാളുകളിൽ എന്റെ ആത്മാവിനെ പകരും." ഈ പ്രവചന പൂർത്തീകരണമാണ് പെന്തിക്കോസ്തി പെരുനാളിൽ നടന്നത്.

ഈ ദിവസത്തെ വി. കുർബ്ബാനയുടെ ഏവൻഗേലിയോൻ ഭാഗം വി. യോഹന്നാന്റെ സുവിശേഷം 16-ാം അദ്ധ്യായം 5 മുതൽ 15 വരെയുള്ള വേദഭാഗങ്ങൾ ആണ്. ഇപ്പോഴോ ഞാൻ എന്നെ അയച്ചവന്റെ അടുക്കൽ പോകുന്നു. ഞാൻ പോകുന്നതു നിങ്ങൾക്ക് പ്രയോജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരുകയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും. അവൻ വന്നു പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും. സത്യത്തിന്റെ ആത്മാവു വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലും വഴി നടത്തും. കർത്താവിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പും മൂലമാണ് മനുഷ്യവർഗ്ഗത്തിന്റെ പാപം പരിഹരിക്കപ്പെടുകയും ശാപം നീക്കപ്പെടുകയും ചെയ്തത്. അത് നടക്കാതെ പരിശുദ്ധാത്മാവ് വരികയില്ല. കർത്താവിന്റെ ശാരീരിക സാന്നിദ്ധ്യത്തെക്കാൾ അവർക്ക് പ്രയോജനകരമായിട്ടുള്ളത് പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യമാണ്. അത് ആണ് അവരെ ആത്മീയ കാര്യങ്ങളിൽ കൂടുതൽ തീക്ഷ്ണതയും അറിവും ഉള്ളവരാക്കിത്തീർക്കുന്നത്.

പരിശുദ്ധാത്മാവ് നൽകുന്ന സാക്ഷ്യങ്ങൾ ലോകത്തിൽ രണ്ടു തരത്തിലുള്ള അനുഭവങ്ങൾ ഉണ്ടാകും. ചിലരുടെ ഹൃദയത്തെ അതു ശരിയായി സ്പർശിച്ചിട്ട് അവർ മാനസാന്തരപ്പെടുവാനും, ചിലർക്ക് തങ്ങളുടെ മനഃപൂർവ്വമായ ഹൃദയാന്ധതയിൽ കൂടുതൽ സ്ഥിരപ്പെട്ട് കുറ്റക്കാരായി തീരുവാനും ഇടയാകും. ഒരു മനുഷ്യന്റെ മാനസാന്തരത്തിന്റെയും ആത്മീയ വളർച്ചയുടെയും മൂന്നു പടികളെ ഇതു സൂചിപ്പിക്കുന്നു. ആദ്യമായി പാപത്തെക്കുറിച്ച് ബോധ്യമുണ്ടാക്കുന്നു. അനന്തരം ക്രിസ്തുവിന്റെ ധാർമ്മികത വഴിയായി അവൻ രക്ഷ തേടുന്നു. അങ്ങനെ ക്രിസ്തുവിലുള്ള വിശ്വാസംമൂലം നീതീകരണം പ്രാപിച്ചു കഴിയുമ്പോൾ മറ്റെല്ലാം നിസ്സാരമാണ് എന്ന ബോധം ഉളവാകുകയും ചെയ്യുന്നു. അപ്പോസ്തലിക സഭ ഭീഷണിയും എതിർപ്പും നേരിട്ട സന്ദർഭം. എന്നാൽ ആദിമ സഭാസമൂഹം ഏകമനസ്സോടെ ശബ്ദമുയർത്തി ദൈവത്തോടു പ്രാർത്ഥിച്ചു (അപ്പോ. പ്രവൃ. 4:24). അവർ പ്രാർത്ഥിച്ചപ്പോൾ അവർ കൂടിയിരുന്ന സ്ഥലം കുലുങ്ങി അവരെല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞു. ദൈവത്തിന്റെ സന്ദേശം അവർ ധൈര്യത്തോടെ ഘോഷിക്കുകയും ചെയ്തു. ഇന്നും സഭയ്ക്ക് വെല്ലുവിളികളും ഭീഷണികളുമുണ്ട്. പക്ഷേ അവയെ നാം നേരിടുന്ന വിധം വ്യത്യസ്തമാണെന്നു മാത്രം. ഇന്ന് ഈ പരിശുദ്ധ റൂഹായുടെ പ്രവർത്തനം നമ്മുടെ ജീവിതത്തിൽ എങ്ങനെ സാദ്ധ്യമാകും.



### 1. നാം ഒരു പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടുന്നതിലൂടെ

ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു (ഉൽപ്പത്തി 1:2). അങ്ങനെ ആത്മാവ് പരിവർത്തിച്ചപ്പോഴാണ് ശൂന്യവും പാഴുമായിരുന്ന ഒരു അവസ്ഥയിൽ നിന്ന് ക്രമീകൃതവും വ്യവസ്ഥാപിതവുമായ ഒരു ദൃശ്യ പ്രപഞ്ചം രൂപം പ്രാപിച്ചത്. ഒരു ക്രിസ്തീയ വിശ്വാസിയെക്കുറിച്ച് വി. പൗലോസ് വിശേഷിപ്പിക്കുന്നത് പുതിയ സൃഷ്ടി എന്നാണ്. "ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു. പഴയതു കഴിഞ്ഞു പോയി. ഇതാ അതു പുതിയതായി തീർന്നിരിക്കുന്നു (2 കോരി. 5:17). ഒരുവനെ പുതിയ സൃഷ്ടിയാക്കുന്ന പ്രക്രിയയിൽ പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നു. വീണ്ടും ജനനത്താലാണല്ലോ പുതിയ സൃഷ്ടിയാകുന്നത്. വീണ്ടും ജനനം പരിശുദ്ധാത്മാവിനാലാണ്. കർത്താവ് കല്പിച്ചു. "വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും വീണ്ടും ജനിക്കുന്നില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല (വി. യോഹ. 3:5). വിശുദ്ധ മാമോദീസായിലൂടെയാണ് ആത്മാവിനാലുള്ള ജനനം. വി. മാമോദീസായിലൂടെ വീണ്ടും ജനിച്ചിരിക്കുന്ന നമുക്ക് ഒരു പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടാം. അതിന് പരിശുദ്ധാത്മാവിന്റെ ആവാസം നമുക്ക് വീണ്ടും വീണ്ടും ആവശ്യമാണ്.

**2. പാപബോധം നമ്മളിൽ ഉളവാക്കുന്നത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം മൂലമാണ്**

യേശുക്രിസ്തു അരുൾച്ചെയ്യുന്നു. പരിശുദ്ധാത്മാവ് വന്ന് പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും (വി. യോഹ. 16:8). നമ്മുടെ ജീവിതത്തിൽ അനുതാപവും മാനസാന്തരവും വരുത്തുന്നത് പരിശുദ്ധാത്മാവാണ്. ഇന്ന് നമുക്ക് പാപബോധം ഇല്ല എന്നുള്ളതാണ് ഏറ്റവും വലിയ ദുരവസ്ഥ. എന്തിനും ന്യായീകരണം കണ്ടുപിടിക്കുന്നു. പാപം എന്നു കരുതിയ പലതും ഇന്ന് മാന്യതയുടെ മാനദണ്ഡമായി മാറിക്കഴിഞ്ഞിരിക്കുന്നു. നമ്മുടെ മനഃസാക്ഷി മരവിച്ച് തെറ്റും ശരിയും ഏതെന്ന് തിരിച്ചറിയാൻ പാടില്ലാത്ത ഒരു കാലഘട്ടത്തിലൂടെയാണ് നാം ജീവിക്കുന്നത്. നമ്മുടെ ജീവിതത്തിൽ പരിശുദ്ധാത്മാവ് പ്രവർത്തിക്കുമ്പോൾ നമ്മുടെ പരസ്യ പാപങ്ങളും രഹസ്യ പാപങ്ങളും നമുക്ക് ബോധ്യമാകും. ഇവയെക്കുറിച്ച് ബോധ്യമുണ്ടായാൽ മാത്രം പോരാ ഈ പാപങ്ങളെ ഉപേക്ഷിച്ച് നാം ദൈവത്തിങ്കലേക്ക് തിരിയണം. അപ്പോഴാണ് നമുക്ക് രക്ഷയുടെ അനുഭവം ഉണ്ടാകുന്നത്.

**3. പരിശുദ്ധാത്മാവ് നമുക്ക് ശക്തി നൽകുന്നു**

ക്രിസ്തു സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പ് ശിഷ്യന്മാരോടു പറഞ്ഞു "നിങ്ങളോ ഉയരത്തിൽ നിന്ന് ശക്തി ധരിക്കുവോളം നഗരത്തിൽ പാർക്കുവിൻ (വി. ലൂക്കോസ് 24:49). ഉയരത്തിൽ നിന്നുള്ള ശക്തി പരിശുദ്ധാത്മാവാണ്. ജീവിതത്തിന്റെ പരിശോധനകളെ നേരിടാനുള്ള ശക്തി പരിശുദ്ധാത്മാവ് നൽകുന്നു. വി. പത്രോസ് ശ്ലീഹായുടെ അനുഭവം നോക്കുക. സ്വന്തം ഗുരുവിനെ തള്ളിപ്പറയുവാൻ തക്കവണ്ണം ഒരു ഭീരുവായി മാറുന്നു (വി. മത്തായി 26:74). എന്നാൽ ഈ ഭീരുവായ പത്രോസ് പെന്തിക്കോസ്തിയിൽ പരിശുദ്ധാത്മദാനം ലഭിച്ചശേഷം ധീരതയോടെ സന്നദ്രീം സംഘത്തിന്റെ മുമ്പാകെ നിന്നുകൊണ്ട് പത്രോസ് ചോദിക്കുന്നത് "ദൈവത്തെക്കാൾ അധികം നിങ്ങളെ അനുസരിക്കുന്നത് ദൈവത്തിന്റെ മുമ്പാകെ ന്യായമോ? (അപ്പോ. പ്രവൃ. 4:19). അധികാരികൾ എതിർത്തിട്ടും ഉപദ്രവിച്ചിട്ടും ഇവയെ ഒന്നും ഭയപ്പെടാതെ യേശുക്രിസ്തുവിന്റെ സാക്ഷിയായി പത്രോസും മറ്റു ശ്ലീഹന്മാരും പ്രവർത്തിച്ചു അവസാനം രക്തസാക്ഷി മരണം വരെ വരിക്കാനും സന്നദ്ധരായി. പരിശുദ്ധാത്മാവിന്റെ ശക്തിയാൽ അവർക്ക് ഇതൊക്കെയും സാധിച്ചു.

പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നു, "ഭീരുത്വത്തിന്റെ ആത്മാവിനെ അല്ല, ശക്തിയുടെയും സ്നേഹത്തിന്റെയും സുബോധത്തിന്റെയും ആത്മാവിനെ അത്രേ നാം പ്രാപിച്ചത്" (2 തീമോ. 1:7). ഭീരുക്കളെ ധീരന്മാരും ശക്തരുമാക്കി മാറ്റുന്നതാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം. ആയതിനാൽ ഈ പെന്തിക്കോസ്തിയിലെ ശുശ്രൂഷയിലൂടെ പരിശുദ്ധ റൂഹായെ നമുക്ക് പ്രാപിക്കാനും തന്മൂലം ഒരു പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടുവാനും, പാപത്തെക്കുറിച്ച് ബോദ്ധ്യമുള്ളവരാകുവാനും നമുക്ക് സാധിക്കട്ടെ. പരിശുദ്ധാത്മാവിലൂടെ നമുക്ക് ലഭിക്കുന്ന ശക്തിയാൽ ലോകത്തിൽ ധൈര്യപൂർവ്വം ക്രിസ്തു സാക്ഷികളായി തീരുവാൻ നമുക്ക് സാധിക്കട്ടെ. പെന്തിക്കോസ്തി പെരുന്നാളിലെ ശുശ്രൂഷയിൽ മൂന്നു പ്രാവശ്യം മുട്ടുകുത്തി കുറിയേലായിസോൻ എന്നു ചൊല്ലിക്കൊണ്ട് ജനങ്ങൾ പ്രാർത്ഥിക്കുമ്പോൾ ദൈവത്തിന്റെ ശക്തിയിൽ നിങ്ങൾ എഴുന്നേൽക്കുവിൻ എന്ന് പട്ടക്കാരൻ ഉച്ചത്തിൽ പറയുമ്പോൾ പരിശുദ്ധാത്മാവിന്റെ ശക്തിയാൽ നമുക്ക് നിറയുവാൻ ഇടയാവുകയും അതിലൂടെ ഒരു ധന്യമായ ക്രിസ്തീയ ജീവിതം നയിക്കുവാൻ നമുക്ക് സംഗതിയാകട്ടെ!



**കോട്ടയം മെഡിക്കൽ കോളജിനു സമീപമുള്ള മാർ ഗ്രീഗോറിയോസ് കാരുണ്യനിലയം അന്തരിച്ച ഇ. കെ. ജോർജ് കോറെപ്പിസ്ക്കോപ്പായുടെ അനുസ്മരണവും 100 രോഗികൾക്ക് ഡയാലിസിസ് കിറ്റുകളുടെ വിതരണവും നടത്തി. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് ഡയാലിസിസ് കിറ്റു വിതരണത്തിനു നേതൃത്വം നൽകി. കാരുണ്യാനിലയത്തിന്റെ മുൻ സെക്രട്ടറിയായിരുന്ന ഫാ. ഇ. കെ. ജോർജ് കോർഎപ്പിസ്കോപ്പായുടെ ഓർമ്മ ദിനത്തോട് അനുബന്ധിച്ചു നടത്തിയ അനുസ്മരണ സമ്മേളനത്തിൽ പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട് പ്രഭാഷണം നിർവഹിച്ചു.**



**തിരുവനന്തപുരം ഭദ്രാസന മർത്തമറിയം വനിതാസമാജം വാർഷിക സമ്മേളനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്തു. ഫാ. ജേക്കബ് പണിക്കർ (ഭദ്രാസന ഉപാധ്യക്ഷൻ), ലൈല എബ്രഹാം, ബിജി ശമുവേൽ (ഭദ്രാസന കാര്യദർശിമാർ), സോമി ബേബി (ഭദ്രാസന ട്രഷറാർ), ഷീജ മാത്യു (നവജ്യോതി ഭദ്രാസന അനിമേറ്റർ), ഡോ. ജെയ്സി കരിങ്ങാട്ടിൽ വെരി. റെവ. ജോസഫ് സാമുൽ കറുകയിൽ, ഫാ. മാത്യു നൈനാൻ (ഇടവക വികാരി) ഫാ. പി. ജി. ജോസ്, ഫാ. ജോൺസൺ മാത്യു, ഫാ ഫിലിപ്പ് ഐസക്, ഫാ. എൻ എ. തോമസ് തുടങ്ങിയവർ സമീപം.**




**കാസർഗോഡ് കടുമേനി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ വി. ഗീവർഗീസ് സഹദായുടെ ഓർമ്മപെരുന്നാൾ ആചരിച്ചു. ബ്രഹ്മവാർ ഭദ്രാസന മെത്രാപ്പോലീത്താ യാക്കോബ് മാർ ഏലിയാസ് പെരുന്നാൾ ശുശ്രൂഷകൾക്ക് പ്രധാന കാർമികത്വം വഹിച്ചു.**




**തേവര സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ രജത ജൂബിലി ആഘോഷ സമാപനത്തിന്റെ ഭാഗമായി നടന്ന വി. കുർബ്ബാനയ്ക്ക പ. മാത്യൂസ് തൃതീയൻ കാതോലിക്കാ മുഖ്യ കാർമികത്വം വഹിച്ചു. ഡോ. യാക്കോബ് മാർ ഐറേനിയോസ് സഹകാർമികനായിരുന്നു.**



# "Christ Abandoned and Christ's Abandoning"

## (The Feast of Pentecost)
## John 16:5-15

**Fr. Geevarghese Thomas**

Throughout the Gospel, we can see certain instances where Christ had to face refusal, disapproval and sometimes was abandoned or asked to depart. This action solely manifests only when there is a lack of conviction in Christ's deity. As the scripture reminds - faith without works are dead, likewise, the devastating paradox of spirituality in modern religious tradition is spritual ignorance and the growth of Chruchless Christianity. As Jesus said – "when the Spirit of truth comes, he will guide you into all the truth", the conviction of truth is the work and grace of Holy Spirit in our penitent hearts. A Church is born only and through the Holy Spirit. As mentioned in Acts, when the Holy Spirit descended on the faithful, the very first Church took birth. The Church not in terms of any structure or denomination. Rather, the universal Church born through the Holy Spirit. The faithful who awaited Christ's promise were poured with the Holy Spirit. It is the grace and work of the Holy Spirit through which the conviction in Jesus is justified through their lives. Today, everyone who is baptized is gifted the potential grace of the Holy Spirit to confess Jesus as the Righteous Son of God. But why does the modern age grow in so called mirage like conviction in Christ and tend to admire more of Chruchless Christianity?

**Reflections**

**1. The nature of creation is to be in companionship with the Holy Trinity.**

The history of mankind presents the proof of God's love over time and age. The salvation economy began the moment when sin took birth through first humans. Before sin the creation (human) dwelt "in" the Glory or Shekinah of God. Though it was human mistake, God in the fullness of time gifted us the same companionship through each events of salvation economy. Even before the birth of Christ, the invisible God led the Israelites through Laws and Prophets. Later, God descended in tangible form taking human likeness to rectify the distortions inflicted by sin on humankind. And again, God's promised Holy Spirit descended upon the faithful to bear witnesses in the name of Christ. The Baptism of Christ depicts it perfectly - the invisible voice, the tangible Christ and the Spirt descending on Him as blazing dove. The humankind was gifted the perfect companionship of Holy Trinity through Christ's Baptism. That is why, every new born in flesh is given the sacrament of Holy Baptism (followed by Holy Communion) to receive this Divine companionship to lead a witnessing life. In the history, when it was time for Jesus' ascension, the faithful were in state of despondency. The very Lord God who was tangible is going to depart from their visible sight. And Jesus proves and perfects the oneness (essence) of the Godhead in two ways- first, His ascension to God the Father ("I and the Father are one" (John 10:30), "Anyone who has seen me has seen the Father" (John 14:9)); second, sending the Divine assistance through the personhood of the Paracletos - The Holy Spirit! ("All that the Father has is mine. For this reason I said that he (Spirit) will take what is mine and declare it to you" (John 16:15)). Here, the "abandoning" from Christ is not an effect of Christ's divine separation from His creation, rather a more blessed state to experience the Divine Paracletos in witnessing our conviction in Christ and glorify our humanity in the companionship of God's Divinity.

There are certain instances where Christ was abandoned and refused. The common reason being, reluctant and hardened hearts to believe in Jesus. But there had been some other ways Jesus was abandoned even by the group of His chosen disciples. The account when Jesus went to Gethsemane to pray. He exhorted the disciples to keep watch with Him. He returned and found them asleep. He asks- "Couldn't you men keep watch with me for one hour? He asked Peter. Watch and pray so that you will not fall into temptation. The spirit is willing, but the flesh is weak" (Matthew 26:40). The prime objective of the evil through temptations is none other but to distract and distort the human from God's companionship.

Today, we as Christians must realise in our being- have I abandoned Christ my Lord at any point of my life? Am I leading a life abandoning Christ? Abandoning Christ means losing God's companionship. And amidst the ocean of temptations and mirage of modern spirituality, God's companionship is possible only through remaining guided and strengthened in the Spirit of God. The role of the Paracletos is to convict the world about sin, righteousness and judgment. The "knowledge of good and evil" was once selected out of evil freewill. It was sin because it substituted the Fruit of Life! The conviction about sin is now gifted through the companionship of Paracletos. It is through adorning the invisible garment of Glory (through Baptism) one becomes worthy of receiving the "Tree of Life" again! Likewise, the Holy Spirit guides us in understanding the righteousness and judgment which was deluded by "flesh" (sinful will). Believing in Christ is thus a "way of life" inspired through the grace of Holy Spirit. It is purely Sacramental, grounded on Apostolic Faith and leading in God's companionship. These are not envisioned and experienced by admiring Christ in Chruchless Christianity, where individual tries to accommodate their comfortable existence. Rather, Church as the Body of Christ must be born, driven and rejuvenated continuously by the Holy Spirit. What makes us validating our being is, to grow in the companionship of the Holy Trinity, through the advocacy of the Holy Spirit.

**Conclusion**

The interpretation of the gift of Holy Spirit is manifold. But the prime thing which we neglect is to seek the Paracletos in regaining our companionship with the Godhead. Often, our feeble and wicked will abandon or distort our Sacramental relation with Christ. But the gift of the Paracletos - the Comforter, leads and guides us in Truth, to edify our humanity in constant grace of God's Divinity! May God bless us. ◆




അടൂർ-കടമ്പനാട് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഭാഗ്യസ്മരണാർഹനായ പ. ദിദിമോസ് പ്രഥമൻ ബാവായുടെ കബറിങ്കലേക്ക് ഡോ. സഖറിയാസ് മാർ അപ്രേമിന്റെ നേതൃത്വത്തിൽ പദയാത്ര നടത്തി. സഭാ അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറി ഫാ. മാത്യൂസ് പ്ലാവിളയിൽ, ഭദ്രാസന യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ഷിജു ബേബി തുടങ്ങിയവർ പങ്കെടുത്തു.

## വരം / ഫലം

മന്ദിരമതിലശുദ്ധരെ ആട്ടിയോടിച്ചതിക്ഷീണിതനായ്
അവശനായെത്തിയൊരത്തിതൻ ചാരെ
ആശയോടവനക്ഷംപാർത്തു
പശിമാറ്റാൻ മധുര ഫലമുണ്ടോ

വരമേകി നിനക്കു ഞാൻ മഴയായി
വെയിലായി വേരൂറക്കും മണ്ണായ്
വളരുവാനേകി വളവും ജലവും വായുവും
ഫലം തന്നില്ല നീ നിൻ പാലകനുമാർക്കുമേ
പുലരട്ടെ നിൻ ശിഷ്ടകാലം, വരണ്ടതായ്, ഇതെൻ ശാപം

സുകൃതരൂപം, ബലിഷ്ടദേഹം, രമ്യ ഭവനം,
സത്കുടുംബം, സ്ഥാനമാനം, അരോഗജീവിതമാത്മശാന്തി
ഏതുമീശൻറെ വരമാണു മാനവാ
കേമം വേണ്ട ഫലം നൽക നീ,
അത്തിപോൽ ശാപമേൽക്കേണ്ട നീ

– സജി തേവർകാട്ടിൽ, ഗാന്ധിനഗർ





കോതമംഗലം സാന്ത്വനം സ്പെഷ്യൽ സ്കൂൾ, 15-ാമത് വാർഷികാഘോഷം നടന്നു. യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു. വാർഷികാഘോഷ യോഗം കോതമംഗലം ബ്ലോക് പ്രസിഡന്റ് പി. എ. എം. ബഷീർ ഉത്ഘാടനം ചെയ്തു. സിനിമാ താരം ബിബിൻ ജോർജ് മുഖ്യ അതിഥിയായിരുന്നു.




ബാംഗ്ലൂരിൽ വച്ച് നടത്തപ്പെട്ട ഇന്റർനാഷണൽ വേൾഡ് സെസ്റ്റോബോൾ കപ്പ് മത്സരത്തിൽ ഇന്ത്യയെ പ്രതിനിധികരിച്ച് സാന്റോ സാം ജേക്കബ് രണ്ടാം സ്ഥാനം കരസ്ഥമാക്കി. മാവേലിക്കര, കുന്നം സെൻറ് ജോർജ് ഓർത്തഡോക്സ് ഇടവകഅംഗം പൈനുംമൂട്ടിൽ കല്ലുവളയത്തിൽ അഡ്വ. ജേക്കബ് സാമുവേൽ ഷെല്ലിയുടെയും, കവിത ഷെല്ലിയുടെയും മകനാണ്.



തമിഴ്നാട് പുതു-തലമുറ വണിഗം പബ്ലിക്കേഷൻസ് ഏർപ്പെടുത്തിയ ബെസ്റ്റ് സോഷ്യൽ വർക്കർ അവാർഡ് തുത്തുകുടി മിഷൻ ഡയറക്ടർ ഫാ. സ്ലീബാ ജോൺ ജില്ലാ ജഡ്ജിയുടെ കൈയിൽ നിന്നും ഏറ്റുവാങ്ങുന്നു.

## എൻജിനീയറിങ്: സ്കോളർഷിപ്പുമായി ഓർത്തഡോക്സ് സഭ

പീരുമേട്: ഓർത്തഡോക്സ് സഭയുടെ ഉടമസ്ഥതയിലുള്ള പീരുമേട് മാർ ബസേലിയോസ് ക്രിസ്ത്യൻ കോളജ് ഓഫ് എൻജിനിയറിങ് ആൻഡ് ടെക്നോളജിയിൽ ഈ അധ്യയന വർഷം പ്രവേശനം നേടുന്ന സാമ്പത്തികമായി പിന്നോക്കാവസ്ഥയിലുള്ളവരും പഠനത്തിൽ മികവു പുലർത്തുന്നവരുമായ വിദ്യാർഥികൾക്കു സ്കോളർഷിപ്പ് നൽകും.

ബ്രാഞ്ചുകൾ: മെക്കാനിക്കൽ, ഇലക്ട്രിക്കൽ ആൻഡ് ഇലക്ട്രോണിക്സ്, ഇലക്ട്രോണിക്സ് ആൻഡ് കമ്യൂണിക്കേഷൻ, സിവിൽ, കംപ്യൂട്ടർ സയൻസ്, ആർട്ടിഫിഷ്യൽ ഇന്റലിജൻസ്.

സ്കോളർഷിപ് പരീക്ഷ 27-നു രാവിലെ 10 മുതൽ 11 വരെ കേരളത്തിലെ 12 കേന്ദ്രങ്ങളിൽ നടക്കും. റാങ്ക് പട്ടിക ജൂൺ 5-നു പ്രസിദ്ധീകരിക്കും. 9072200344.

ഓൺലൈൻ റജിസ്ട്രേഷന്: mbccet.in/2023.

# ഉത്തരവാദിത്തത്തിൽ നിന്നൊഴിയാൻ മേൽകോടതി വിധികളെ ഉപയോഗിക്കുന്ന രീതി എത്രനാൾ തുടരും?

**ഫാ. ടൂബി ഇടമറുക്**

മലങ്കര സഭാ കേസിൽ കോടതികളിൽ നിന്നും അടുത്ത കാലത്തു വരുന്ന ചില വിധി ന്യായങ്ങൾ തികച്ചും സംശയം ഉളവാക്കുന്നതാണ്. ഉത്തരവാദിത്തത്തിൽ നിന്നൊഴിയാൻ സ്വയം നിയമത്തെ /മേൽകോടതി വിധികളെ ഉപയോഗിക്കുന്ന രീതി.

അറിവുള്ളവരിൽ നിന്നും ഈ വിഷയത്തിൽ പ്രതികരണങ്ങൾ ആഗ്രഹിക്കുന്നു??

ആത്യന്തികമായി കീഴ്കോടതികളുടെ ചുമതല സുപ്രീംകോടതി വിധികളുടെ നടത്തിപ്പിലുള്ള പങ്കാളിത്തവും, അതിനോടുള്ള പ്രതിബദ്ധതയും അല്ലെ??

1. കിഴക്കമ്പലം പള്ളി വിധിയിൽ സുപ്രീം കോടതി വിധി പ്രകാരം ഇനിയൊരു സിവിൽ കേസിന്റെ ആവിശ്യമില്ല, പള്ളി മലങ്കരസഭയുടേതാണ് എന്നതാണ് കേസ് തള്ളാനുള്ള കാരണം ആയി പറയുന്നത്? (അന്യായം: സർ വീട് എന്റെയാണ്, എനിക്കവിടെ പ്രവേശിക്കാൻ സാധിക്കുന്നില്ല. ന്യായം: വീട് നിങ്ങളുടെ ആണെന്ന് മേൽകോടതി ഉത്തരവ് ഉണ്ടല്ലോ, അതിനാൽ ഈ അന്യായത്തിന്റെ ആവിശ്യമില്ല, തള്ളുന്നു).

2. കോതമംഗലം പള്ളിയിൽ വികാരിയായി തോമസ് പോൾ റമ്പാൻ ഉത്തരവാദിത്തം ഏറ്റതിന് തെളിവില്ല എന്നതാണ് ആ പള്ളിയുടെ കേസ് തള്ളാനുള്ള കാരണമായി കോടതി പറയുന്നത്.

ഫലത്തിൽ സുപ്രീം കോടതി വിധി ഇവിടെ നടപ്പാകാത്ത സാഹചര്യത്തിലാണല്ലോ കേസ് ഉണ്ടായത്. അതിന്റ പശ്ചാത്തലം നോക്കാതെ വിധിയുള്ളതിനാൽ മറ്റൊരു കേസ് ഇനി അതിന്മേൽ ആവിശ്യമില്ല, അല്ലെങ്കിൽ ഉത്തരവാദിത്തം ഏറ്റെടുക്കുവാൻ അർഹരായവർക്ക് ആവിശ്യമായ സാഹചര്യം സൃഷ്ടിക്കപ്പെടുന്നില്ല എന്നിങ്ങനെ നിയമവാഴ്ച്ചക്ക് എതിരായി നിൽക്കുന്ന സാഹചര്യങ്ങളെ കീഴ്കോടതികൾ കണ്ടില്ലെന്നു നടിച്ചു, മറ്റു ചില കാരണങ്ങൾ കണ്ടെത്തി അന്യായം തമസ്കരിക്കുന്ന രീതി അത് മലങ്കരസഭയുടെ കാര്യം ആയതുകൊണ്ടു, 'സഭാതർക്കം' എന്ന രാഷ്ട്രീയ-അധികാര-മാധ്യമ ധാരണകളിലൂന്നി കണ്ടില്ല എന്ന് വന്നുകൊള്ളും എന്നൊരു പൊതു ധാരണ സൃഷ്ടിക്കുകയല്ലേ??

നിയമം വഴി സ്ഥാപിതമായ നിയമസംഹിതകളും അതിന്റെ അനിവാര്യമായ വാഴ്ചയും, നീതി നടപ്പാക്കലുംഅടിസ്ഥാനപരമായി നിയമവ്യവസ്ഥയുടെ ബാധ്യത ആയിരിക്കെ, അതിന്റെ കാവലാളായ ജുഡിഷ്യറി അതൊന്നും കണ്ടില്ലെന്നു നടിക്കുന്ന സാഹചര്യങ്ങൾ വരുത്തുന്ന അപചയം ചർച്ച ആവുന്നില്ലെങ്കിൽ, അതെപ്പോഴും മലങ്കരസഭ അപ്പീൽ പോയി /റിട്ട് പോയി തീർക്കേണ്ട ഒന്നായി മാറുന്നത് പതിവാകുന്നുവെങ്കിൽ. അത് മലങ്കരസഭയുടെ മാത്രം പ്രശ്നമല്ല. അട്ടിമറിക്കാൻ പറ്റാത്ത ഒന്നല്ല ഇന്ത്യൻ നീതിന്യായ വ്യവസ്ഥ എന്നതു കൂടുതൽ പ്രത്യക്ഷമാവുകയല്ലേ സത്യത്തിൽ ഇതു വഴി നാം കാണുന്നത്.

# കിഴക്കമ്പലം പള്ളി ഓർത്തഡോക്സ് സഭയുടേത്

പെരുമ്പാവൂർ: കിഴക്കമ്പലം സെൻറ് പീറ്റേഴ്സ് ആൻഡ് സെൻറ് പോൾസ് പള്ളി മലങ്കര ഓർത്തഡോക്സ് സഭയുടേതാണെന്നും കെ. എസ്. വർഗീസ്, ഫാ. ഐസക്ക് മട്ടുമ്മേൽ കേസുകളുടെ വിധി ഈ പള്ളിക്കും ബാധകമാണെന്നും. അതുകൊണ്ട് 2017-ലെ സുപ്രീംകോടതി വിധി പ്രകാരം പുതിയ കേസിന്റെ ആവശ്യമില്ല എന്നും പെരുമ്പാവൂർ മുൻസിഫ് കോടതി ഉത്തരവിട്ടു.




കാതോലിക്കേറ്റ് രത്നദീപം ഗീവർഗീസ് മാർ പീലക്സിനോസിന്റെ (പുത്തൻകാവിൽ കൊച്ചുതിരുമേനി) ഛായാചിത്രം പത്തനംതിട്ട ബേസിൽ അരമനയിൽ പ. കാതോലിക്കാ ബാവാ അനാച്ഛാദനം ചെയ്തു.



യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസന വാർഷിക സമ്മേളനത്തിന്റെ ലോഗോ പ്രകാശനം ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് നിർവഹിച്ചു.



നിലയ്ക്കൽ ഭദ്രാസന ബാലസമാജം വാർഷിക ക്യാമ്പ്.



പത്തനംതിട്ട ജില്ലയിൽ ഇടയാറൻമുളയിൽ (കുറിച്ചിമുട്ടം) വർഷങ്ങളായി ക്ലേശഭരിതമായ ജീവിതം നയിക്കേണ്ടി വന്ന ശശികല മോൾക്കും അമ്മയ്ക്കും ഗുഡ്ഷെപ്പേർഡ് ഫാമിലി ഫെലോഷിപ്പ് നിർമ്മിച്ചു നൽകിയ ഭവനത്തിന്റെ താക്കോൽദാനം പത്തനംതിട്ട ജില്ലാ കലക്ടർ ഡോ. ദിവ്യ എസ്. ഐയ്യർ നിർവഹിച്ചു.



തുമ്പമൺ ഭദ്രസനം അക്കൗണ്ട്സ് ട്രെയിനിങ് ക്യാമ്പ് നടത്തി. മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തിഡ്രൽ ദേവാലയത്തിൽ നടന്ന സമ്മേളനം കുറിയാക്കോസ് മാർ ക്ലിമിസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. തുമ്പമൺ ഭദ്രാസന സെക്രട്ടറി ഫാ. ജോൺസൺ കല്ലിട്ടത്തിൽ കോർ എപ്പിസ്കോപ്പാ അധ്യക്ഷത വഹിച്ചു. അൽമായ ട്രസ്റ്റി റോണി വർഗീസ്, സ്റ്റാറ്റിറ്റ്യൂട്ടറി ഓഡിറ്റർ വർഗീസ് പോൾ, ഇന്റേണൽ ഓഡിറ്റർ ജേക്കബ് മാത്യു, ഭദ്രസന ഓഡിറ്റർ മനു നൈനാൻ അലക്സ് തുടങ്ങിയവർ പ്രസംഗിച്ചു. 80 ദേവാലയങ്ങളിൽ നിന്നും വികാരിമാർ, കൈസ്ഥാനികൾ, സെക്രട്ടറിമാർ, ഓഡിറ്റർമാർ തുടങ്ങിയവർ പങ്കെടുത്തു.



ഓർത്തഡോക്സ് സൺഡേസ്കൂൾ കോട്ടയം ഭദ്രാസന വേദപ്രവീൺ ഡിപ്ലോമ ബിരുദദാന സമ്മേളനം മീനടം സെൻറ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിൽ എം. ജി. യൂണിവേഴ്സിറ്റി വൈസ് ചാൻസിലർ പ്രൊഫ. ഡോ. സാബു തോമസ് ഉദ്ഘാടനം ചെയ്യുന്നു. ഫാ. കെ. എം. സഖറിയ, ഫാ.ജോൺ ശങ്കരത്തിൽ, ഫാ. ഡോ. വർഗീസ് വർഗീസ് എന്നിവർ സമീപം.





മദ്രാസ് മെത്രാസന ഇടയനായി ചുമതലയേറ്റത്തിന് ശേഷം ഔദ്യോഗിക സന്ദർശനത്തിനായി മെൽബൺ സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ദേവാലയത്തിൽ എത്തിയ ഗീവർഗീസ് മാർ ഫിലക്സിനോസ് മെത്രാപ്പോലീത്തായ്ക്കു സ്വീകരണവും സൺഡേസ്കൂൾ പ്ലസ്ടു പാസ്സ് ആയ വിദ്യാർത്ഥികൾക്ക് Graduation Ceremony യും നടത്തി.



## സയന്റിസ്റ്റ് ഓഫ് ദി ഇയർ അവാർഡ് ഡോ. റെജി ജോണിന്

ഡിആർഡിഒയുടെ സോണാർ പ്രോഗ്രാമുകൾക്കായി അത്യാധുനിക മെറ്റീരിയലുകളും ഉപകരണ സാങ്കേതികവിദ്യകളും വികസിപ്പിച്ചതിന് ഡോ. റെജി ജോണിന് സയന്റിസ്റ്റ് ഓഫ് ദി ഇയർ അവാർഡ് ലഭിച്ചു.

സ്മാർട്ട് മെറ്റീരിയലുകളും ഉപകരണവും ഉൾപ്പെടെ വിവിധ അത്യാധുനിക മെറ്റീരിയൽ സാങ്കേതികവിദ്യകളുടെ വികസനത്തിൽ അദ്ദേഹം പ്രധാന പങ്കു വഹിച്ചു. യുഎസ്എ, യുകെ, ജപ്പാൻ, ഫ്രാൻസ്, ഇന്ത്യ തുടങ്ങിയ വിവിധ രാജ്യങ്ങളിൽ അദ്ദേഹം നിരവധി കണ്ടുപിടുത്തങ്ങൾ നടത്തുകയും 20 പേറ്റന്റുകൾ നേടുകയും ചെയ്തിട്ടുണ്ട്. മിനിസ്ട്രി ഓഫ് കെമിക്കൽസ് ആൻഡ് ഫെർട്ടിലൈസറിന്റെ 2021-ലെ 'നാഷണൽ ഇന്നവേഷൻ അവാർഡും' ഡോ. റെജി ജോൺ നേടിയിട്ടുണ്ട്. അങ്കമാലി ഭദ്രാസനത്തിലെ, അങ്കമാലി സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.




സിവിൽ സർവീസ് പരീക്ഷയിൽ 167-ാം റാങ്ക് മുണ്ടകകുളത്ത് ജോയൽ എബ്രഹാമിനെ IAS HUB - MGOCSM സിവിൽ സർവീസ് അക്കാഡമി അനുമോദിച്ചു. ജോയൽ മലങ്കരസഭയുടെ സിവിൽ സർവീസ് പരിശീലന കേന്ദ്രമായ IAS HUB - MGOCSM-ൽ താമസിച്ചു പരിശീലനം നേടുന്നതോടൊപ്പം അക്കാദമിയിലെ ഫാക്കൽറ്റി കൂടിയായിരുന്നു. നിരണം ഭദ്രാസനത്തിലെ ചെങ്ങരൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

## കരിഷ്മ എലിസബത്ത് ഗീവർഗ്ഗീസ് ഒന്നാം റാങ്ക്



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്ന് BA English Language & Literature Model 1-ൽ കരിഷ്മ എലിസബത്ത് ഗീവർഗ്ഗീസ് ഒന്നാം റാങ്ക് കരസ്ഥമാക്കി. OSSAE വാഗ്മി തിലകവും വിജ്ഞാനിയും ആയിരുന്നു. ഡോ. ഗീവർഗീസ് എം. തോമസിന്റെയും ബിനു എം. മാത്യുവിന്റേയും മകളാണ്. നിരണം ഭദ്രാസനത്തിലെ മുണ്ടുകുഴി സെന്റ് കുര്യാക്കോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



## നിമിഷ ജോസഫിന് ഒന്നാം റാങ്ക്

കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് ബികോം-ടാക്സേഷനിൽ നിമിഷ ജോസഫ് ഒന്നാം റാങ്ക് കരസ്ഥമാക്കി. പന്തളം - കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.



## അനുഷാ മേരി സണ്ണിയ്ക്ക് ഒന്നാം റാങ്ക്

മഹാത്മാഗാന്ധി സർവകലാശാല നടത്തിയ ബി.കോം (Model III Computer Application) പരീക്ഷയിൽ അനുഷാ മേരി സണ്ണി ഒന്നാം റാങ്ക് കരസ്ഥമാക്കി.കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമാണ്.

**കേരള യൂണിവേഴ്സിറ്റിയിൽ ഗവണ്മെന്റ് കോളജ് ഫോർ വുമൺ നിന്നും ബി.എ. മ്യൂസിക് വിഷയത്തിൽ റിയ അന്ന റോയ് രണ്ടാം റാങ്ക് കരസ്ഥമാക്കി. ദോഹ മലങ്കര ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**






**എംജി യൂണിവേഴ്സിറ്റിയിൽ നിന്ന് BA English Language and Literature Model II (Vacational: Careers and communication Skills) ൽ നവ്യാ ആൻ സാൽബി മൂന്നാം റാങ്ക് കരസ്ഥമാക്കി. മാവേലിക്കര ഭദ്രാസനത്തിലെ കല്ലിമേൽ കല്ലുവളയം സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക അംഗമാണ്.**



**മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്നും ബി.എസ്.സി. ഫാമിലി ആൻഡ് കമ്മ്യൂണിറ്റി സയൻസിൽ ശ്രുതി എൽസ പ്രദീപ് എണ്ണശ്ശേരിൽ നാലാം റാങ്ക് കരസ്ഥമാക്കി. വാകത്താനം വലിയപള്ളി ഇടവകാംഗമാണ്.**



**മഹാത്മാഗാന്ധി സർവകലാശാല ബി.എ. എക്കണോമിക്സ് വിഭാഗത്തിൽ നാലാം റാങ്ക് കരസ്ഥമാക്കിയ ചെങ്ങന്നൂർ ഭദ്രാസന യുവജനപ്രസ്ഥാനം ജോയിന്റ് സെക്രട്ടറിയും പുല്ലാട് സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവക അംഗവുമായ അലീന മറിയ സജി.**

**മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്നും ബി.എസ്.സി. കമ്പ്യൂട്ടർ ആപ്ലിക്കേഷനിൽ രേണു എലിസബത്ത് മനു എണ്ണശ്ശേരിൽ നാലാം റാങ്ക് കരസ്ഥമാക്കി. വാകത്താനം വലിയപള്ളി ഇടവകാംഗമാണ്.**



**മഹാത്മാഗാന്ധി സർവകലാശാല നടത്തിയ ബി.കോം (Model III computer application) പരീക്ഷയിൽ രേഷ്മ എൽസ പോൾ ആറാം റാങ്ക് കരസ്ഥമാക്കി. തുമ്പമൺ തെക്കേവീട്ടിൽ കല്ലുവിളയിൽ പോൾ കോശിയുടെയും ഷീബ മാത്യൂസിന്റെയും മകളാണ്. ദോഹ മലങ്കര ഓർത്തഡോക്സ് പള്ളി ഇടവകാംഗം ആണ്. തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രൽ ആണ് മാതൃ ഇടവക.**





**മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ ബി.ബി.എ. ബിരുദത്തിൽ സർവ്വകലാശാല തലത്തിൽ ആൽബിൻ തോമസ് പീറ്റർ ഒൻപതാം റാങ്ക് നേടി. മാവേലിക്കര ഭദ്രാസനത്തിലെ കരിപ്പുഴ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമാണ്.**



## സ്റ്റെഫി കെ. സാബുവിന് ഒന്നാം റാങ്ക്

മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി ഗണിതശാസ്ത്രത്തിൽ സ്റ്റെഫി കെ. സാബു ഒന്നാം റാങ്ക് കരസ്ഥമാക്കി. കോന്നി സെന്റ് ജോർജ് ഓർത്തഡോക്സ് മഹാഇടവകാംഗമാണ്.



**മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റി എം.എ ഇക്ണോമെട്രിക്സിൽ (MA. Econometrics) ആൽവിൻ ബെന്നി മൂന്നാം റാങ്ക് കരസ്ഥമാക്കി. മലങ്കര സഭയുടെ വകയാർ സെൻറ് മേരീസ്ഓർത്തഡോക്സ് വലിയപ്പള്ളി ഇടവകാംഗവും പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് വിദ്യാർത്ഥിയുമാണ്.**



**മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റി ബി.എസ്.സി. ഫിസിക്സ് പരീക്ഷയിൽ ദിൽന ജെയിംസ് എട്ടാം റാങ്ക് നേടി. കാരമല സെന്റ് പീറ്റർ & സെന്റ് പോൾസ് ഇടവകാംഗമാണ്.**



**മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും Bsc Food technology and quality assurance എന്ന വിഷയത്തിൽ ഷെഫി ജെയിംസ് എട്ടാം റാങ്ക് കരസ്ഥമാക്കി. തണ്ണിത്തോട് സെന്റ് ആന്റണീസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.**



**മഹാത്മാഗാന്ധി സർവ്വകലാശാല ബി.കോം. ബിരുദം പരീക്ഷയിൽ വയലത്തല കാടംപ്ലാക്കൽ മാനസ് തോമസ് മനോജ് ഒമ്പതാം റാങ്ക് നേടി. വയലത്തല മാർ സേവേറിയോസ് സ്ലീബാ ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.**



## റൂബി ബാബു ഒന്നാം റാങ്ക് നേടി

മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും ബി.എ. ഇംഗ്ലീഷ് ബിരുദത്തിൽ സർവ്വകലാശാല തലത്തിൽ റൂബി ബാബു ഒന്നാം റാങ്ക് നേടി. കാരിച്ചാൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



**കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് ബികോം-ടാക്സേഷനിൽ മെറിൻ സാറാ വിൽസൺ നാലാം റാങ്ക് കരസ്ഥമാക്കി. പന്തളം പൂഴിക്കാട് സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമാണ്.**



**മഹാത്മാഗാന്ധി സർവകലാശാലയിൽ സുവോളജി ബിരുദത്തിൽ ആൽവിൻ ജേക്കബ് ജോർജ് പത്താം റാങ്ക് കരസ്ഥമാക്കി. ഷാർജ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. കറ്റാനം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് വലിയപള്ളിയാണ് മാതൃ ഇടവക.**



**മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി ബി.ബി.എ. ബിരുദത്തിൽ സർവകലാശാല തലത്തിൽ അതുൽ രാജ് പത്താം റാങ്ക് കരസ്ഥമാക്കി. മുളക്കുളം പാറേൽ സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**

SSLC ,+2 വിജയം നേടിയ എല്ലാ മക്കൾക്കും അഭിനന്ദനങ്ങൾ നേരുന്നു... സഭയുടെ ഭാവിവാഗ്ദാനങ്ങളായ നിങ്ങളുടെ വിജയം സഭയെ സംബന്ധിച്ച് വളരെ സന്തോഷകരമാണ് . ശുഭകരവും സന്തോഷകരവുമായ മുന്നോട്ടുള്ള പ്രയാണത്തിനായി പ്രാർത്ഥിക്കുന്നു.

സമൂഹത്തിന്റെ വിവിധ തുറകളിൽ രാഷ്ട്രത്തിനും,സഭക്കും പ്രയോജനകരമായ സംഭാവനകൾ നൽകുവാൻ എല്ലാവർക്കും കഴിയട്ടെ, ദൈവ കൃപ ധാരളമായി ഉണ്ടാകട്ടെ എന്ന് പ്രാർത്ഥനാശംസകൾ നേരുന്നു .

സ്നേഹപൂർവ്വം

**തോമസ് വർഗ്ഗീസ് അമയിൽ അച്ചൻ**
(മലങ്കരസഭാ വൈദിക ട്രസ്റ്റി)




അധ്യാപകർക്ക് പേരിന് മുന്നിൽ 'ടി.ആർ' കുന്നംകുളം ബഥനി സെന്റ് ജോൺസ് ഇംഗ്ലീഷ് മീഡിയം സ്കൂളിൽ തുടക്കമായി. ടീച്ചർ എന്നതിന്റെ ചുരുക്കമായ 'ടി.ആർ' ബഥനി സ്കൂളിലെ മുഴുവൻ അധ്യാപകരുടെ പേരിനു മുന്നിലും ചേർക്കുവാൻ തീരുമാനിച്ചു. ഇത്തരൊമൊരു ആശയം ബഥനി സ്കൂൾ അധികൃതരാണ് മുന്നോട്ടു വെച്ചത്. ഇതിന്റെ ഔപചാരിക ഉത്ഘാടനം പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു.

## കിഴക്കമ്പലം പള്ളി കേസിൽ യാക്കോബായ വിഭാഗത്തിന്റെ നിലപാട് വിചിത്രം: ഓർത്തഡോക്സ് സഭ

കോട്ടയം: കിഴക്കമ്പലം പള്ളി കേസിൽ യാക്കോബായ വിഭാഗം 2017-ലെ സുപ്രീംകോടതിയുടെ അന്തിമ വിധി അംഗീകരിച്ച നിലപാട് ഇരട്ടത്താപ്പിന് ഉദാഹരണമാണെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പ്രസ്താവിച്ചു. സുപ്രീംകോടതിയുടെ അന്തിമവിധിയെ തള്ളിപ്പറഞ്ഞ് നിയമ നിർമാണത്തിന് മുറവിളി കൂട്ടുന്നവർ തരാതരം പോലെ പ്രസ്തുത വിധിയെ അംഗീകരിക്കുന്നതായി കോടതികളിൽ നിലപാടെടുക്കുന്നു. സുപ്രീം കോടതിയുടെ അന്തിമവിധി അംഗീകരിച്ച് യാക്കോബായ വിഭാഗം പുതിയ നിലപാട് സ്വീകരിച്ച പശ്ചാത്തലത്തിൽ നിയമ നിർമ്മാണത്തിൽ നിന്നും സർക്കാർ പിന്മാറണമെന്നും അഡ്വ. ബിജു ഉമ്മൻ പ്രസ്താവനയിൽ പറഞ്ഞു. നീതിപൂർവ്വവും നിയമപരവും ശാശ്വതവുമായ സഭാ സമാധാനത്തിന് സുപ്രീംകോടതി വിധിയാണ് ആധാരം എന്ന തിരിച്ചറിവ് സ്വാഗതാർഹമാണ്.

കോടതികൾക്കുള്ളിൽ സുപ്രീംകോടതി വിധി അംഗീകരിക്കുന്നതായും സർക്കാരിന് മുൻപിൽ നിയമനിർമാണം വേണമെന്നും പൊതുസമൂഹത്തിന് മുമ്പിൽ ശാശ്വത സമാധാനം ആഗ്രഹിക്കുന്നു എന്നുമുള്ള വ്യത്യസ്ത നിലപാടുകൾ വിചിത്രവും ആത്മാർത്ഥത ഇല്ലാത്തതുമാണെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.



അങ്കമാലി ഭദ്രാസനത്തിലെ ആത്മീയപ്രസ്ഥാന ഭാരവാഹികളുടെ യോഗം, കോതമംഗലം മാർ ബസേലിയോസ് ചർച്ച് സെന്ററിൽ വച്ച് നടത്തപ്പെട്ടു. ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളിക്കാർപോസ് യോഗം ഉദ്ഘാടനം ചെയ്തു.





നിരണം ഭദ്രാസന യുവജനപ്രസ്ഥാന വാർഷിക സമ്മേളനം പനയമ്പാല സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഗവണ്മെന്റ് ചീഫ് വിപ്പ് ഡോ. എൻ. ജയരാജ് എം.എൽ.എ. ഉദ്ഘാടനം ചെയ്തു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത അധ്യക്ഷത വഹിച്ചു.



സിൽവർ ജൂബിൽ ആഘോഷിക്കുന്ന കുവൈറ്റ് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് മഹാഇടവക എംജിഒസിഎസ്എം യൂണിറ്റും, എംജിഒ സി എസ് എം മിഷണറി ഫോറവും സംഘടിപ്പിച്ച ശുഹലോഫോ വീൽ ചെയർ വിതരണം ബാംഗ്ലൂർ അരമനയിൽ വച്ച് നടത്തപ്പെട്ടു. ബാംഗ്ലൂർ ദയ ഭവനോട് സഹകരിച്ച്കൊണ്ട് നട്ടെല്ലിന് ക്ഷതമേറ്റ് നടക്കുവാൻ പ്രയാസമനുഭവിക്കുന്ന നമ്മുടെ സഹോദരങ്ങൾക്കാണ് വീൽചെയർ വിതരണം ചെയ്യുന്നത്. വീൽ ചെയർ വിതരണോദ്ഘാടനം എംജിഒസിഎസ്എം പ്രസിഡന്റ് ഡോ. എബ്രഹാം മാർ സെറാഫിം ദയാ ഭവൻ ഡയറക്ടർ ഏബ്രഹാം റമ്പാന് നൽകി നിർവ്വഹിച്ചു.



പ്രതിപക്ഷ നേതാവ് വി ഡി സതീശൻ റാന്നി നിലക്കൽ ഭദ്രാസന ആസ്ഥാനത്ത് എത്തി ഡോ. ജോഷ്വാ മാർ നിക്കോദിമോസിനെ സന്ദർശിച്ചു. ആന്റോ ആന്റണി എം.പി.



**Geevarghese Mar Philoxenos, Madras Diocese Metropolitan; Fr. Aji K. Varughese, Vicar of SMIOC Melbourne and Ajai Oommen visited the St Anthony Coptic Orthodox Monastery in Heathcote on Wednesday 25 May 2023.**